

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 35 | THE ONLINE OFFICIAL NEWS BULLETTIN | 2022 August 27


തേജസ്കരണകാലം | SEASON OF TRANSFIGURATION

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 28 ♪3 2nd Sunday after Shunoyo | 29 ♪7 phsoq risheh d-yuhanon Mamdono Comm. St. John the Baptist 84th Mem. of Mattackal Alexanderayos Malpan (Niranam Pally) | 30 ♪3 Mar Gabreal Episcopa ✠ (Kottayam Cheriya Palli) | 31 ♪7 42nd Mem. of Parettu Mathews Mar Ivanios ✠ (Pampadi Dayara) | 1 ♪3 | 2 ♪7 148th Mem. of Yuyakim | 3 ♪3 |




## വർക്കിംഗ് കമ്മിറ്റി പുനഃസംഘടിപ്പിച്ചു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ വർക്കിംഗ് കമ്മിറ്റി അംഗങ്ങളായി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, റോണി വർഗീസ് ഏബ്രഹാം, അഡ്വ. ബിജു ഉമ്മൻ, ഫാ. ഡോ. ടി. ജെ. ജോഷ്വാ, ഫാ. ജേക്കബ് കുര്യൻ ചെമ്മനം, ഡോ. സി. കെ. മാത്യു IAS (Retd.), ഡോ. ടി. ടിജു IRS, ജേക്കബ് മാത്യു (ജോജോ), എം. സി. സണ്ണി എന്നിവരെ പരിശുദ്ധ കാതോലിക്കാ ബാവാ നിയമിച്ചു.



മലങ്കര അസ്സോസ്സിയേഷൻ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട അഡ്വ. ബിജു ഉമ്മൻ പരിശുദ്ധ കാതോലിക്കാ ബാവായോടും വൈദികട്രസ്റ്റി ഫാ.ഡോ. തോമസ് വർഗീസ് അമയിൽ. അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാമിനുമൊപ്പം.



## അഡ്വക്കേറ്റ് ബിജു ഉമ്മൻ അസ്സോസിയേഷൻ സെക്രട്ടറി

മലങ്കര ഓർത്തഡോക്സ് സഭയുടെ 2022-27 കാലഘട്ടത്തിലെ അസോസിയേഷൻ സെക്രട്ടറിയായി അഡ്വ. ബിജു ഉമ്മനെ വീണ്ടും തിരഞ്ഞെടുത്തു.

പുതുതായി തെരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മറ്റിയുടെ യോഗമാണ് തിരഞ്ഞെടുപ്പ് നടത്തിയത്. രാവിലെ 10-ന് ആരംഭിച്ച യോഗത്തിൽ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ അദ്ധ്യക്ഷത വഹിച്ചു. മെത്രാപ്പോലീത്താമാരും വൈദികരും അൽമായരും ഉൾപ്പെടെ ഇരുന്നൂറോളം പേർ തെരഞ്ഞെടുപ്പിൽ പങ്കെടുത്തു.

അഡ്വ. ബിജു ഉമ്മൻ (116), അഡ്വ. ജോസഫ് ജോൺ (60), അഡ്വ. മാത്യൂസ് മഠത്തേത്ത് (11), ഷിനു പറപ്പോട്ട് (13) എന്നിവരാണ് മത്സര രംഗത്ത് ഉണ്ടായിരുന്നത്. ഓൺലൈൻ തെരഞ്ഞെടുപ്പിന്റെ വരണാധികാരിയായി തോമസ് ജോർജും, സഹ വരണാധികാരിയായി ഫാ. മാത്യു കോശിയും പ്രവർത്തിച്ചു.



**ഗോവാ ഗവർണർ പി. എസ്. ശ്രീധരൻപിള്ള തോമസ് മാർ അത്താനാസിയോസ് എക്സലൻസ് അവാർഡ് സാറാ ജോർജ് മുത്തൂറ്റിന് നൽകി ആദരിക്കുന്നു. പ. കാതോലിക്കാ ബാവാ സമീപം.**

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department

# മലങ്കരസഭാ വർക്കിംഗ് കമ്മറ്റി (1934–2022)

## വർഗീസ് ജോൺ തോട്ടപ്പുഴ

കോട്ടയം എംഡി സെമിനാരിയിൽ 1934 ഡിസംബർ 26-നു കൂടിയ മലങ്കര അസോസിയേഷൻ എട്ടാം നിശ്ചയമനുസരിച്ചാണ് മാനേജിംഗ് കമ്മറ്റിക്ക് ഒരു വർക്കിംഗ് കമ്മറ്റി നിലവിൽ വന്നത്.

"കാര്യക്ഷമതയെയും സൗകര്യത്തെയും ഉദ്ദേശിച്ച് അസോസേഷ്യൻ കമ്മട്ടിയ്ക്കു വേണ്ടി കാര്യനിർവഹണത്തിനായി മലങ്കര മെത്രാപ്പോലീത്താ(പ്രസിഡണ്ട്)യും എപ്പിസ്കോപ്പൽ സിനഡിൽ നിന്ന് തെരഞ്ഞെടുക്കപ്പെടുന്ന ഒരു മെത്രാപ്പോലീത്തായും അസോസേഷ്യൻ കമ്മിറ്റി സെക്രട്ടറിയും അസോസേഷ്യൻ കമ്മട്ടിയിൽ നിന്ന് തെരഞ്ഞെടുക്കപ്പെടുന്ന മറ്റ് എട്ട് അംഗങ്ങളും ചേർന്ന ഒരു പ്രവർത്തക കമ്മട്ടി ഉണ്ടായിരിക്കണം" എന്ന് ഇ.ജെ. ഫീലിപ്പോസ് അവതരിപ്പിക്കുകയും കെ.സി. മാമ്മൻ മാപ്പിള പിന്താങ്ങുകയും ചെയ്ത പ്രമേയം മലങ്കര അസോസിയേഷൻ പാസ്സാക്കിയതോടെയാണ് വർക്കിംഗ് കമ്മറ്റിയുടെ തുടക്കം.

പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ, ജോസഫ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, ഫാ. പി.ടി. ഏബ്രഹാം, ചെറിയമഠത്തിൽ സ്കറിയാ മൽപാൻ, പാറേട്ട് മാത്യൂസ് കത്തനാർ, എം.എ. ചാക്കോ, കെ.സി. മാമ്മൻ മാപ്പിള, ഒ.എം. ചെറിയാൻ, എ.എം. വർക്കി, ഇ.ജെ. ഫീലിപ്പോസ്, കെ.എം. മാത്തൻ മാപ്പിള (സെക്രട്ടറി) എന്നിവരായിരുന്നു പ്രഥമ വർക്കിംഗ് കമ്മറ്റിയംഗങ്ങൾ. ഇവരെല്ലാം മാനേജിംഗ് കമ്മറ്റിയംഗങ്ങൾ തന്നെയായിരുന്നു. അന്നു പാസ്സാക്കിയ ഭരണഘടനയനുസരിച്ച് സമുദായകൂട്ടുട്രസ്റ്റികളായ പാലപ്പള്ളിയിൽ മാണി പൗലോസ് കത്തനാർ, എറികാട്ട് ഇ.ഐ. ജോസഫ് എന്നിവരും ഇതിൽ സ്ഥാനന്യായേന അംഗങ്ങൾ ആയിരിക്കേണ്ടതാണ്.

**2005 ജൂൺ മാസത്തിൽ മാനേജിംഗ് കമ്മറ്റിയിലെ തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങളിൽ നിന്ന് ഒരു പട്ടക്കാരനെയും മൂന്ന് അയ്മേനികളെയും വർക്കിംഗ് കമ്മറ്റിയിലേക്ക് നാമനിർദേശം ചെയ്തിരുന്നു. അന്നത്തെ മാനേജിംഗ് കമ്മറ്റിയുടെ കാലാവധി അവസാനിച്ചതോടെ ഈ സംവിധാനം നിലച്ചുപോയി.**

വർക്കിംഗ് കമ്മറ്റിയെ പറ്റി 1934 ഡിസംബർ 26-ന് പാസ്സാക്കിയ മലങ്കരസഭാ ഭരണഘടനയിൽ ഇങ്ങനെ പറഞ്ഞിരുന്നു (വകുപ്പ് 85): "അസോസിയേഷൻ മാനേജിംഗ് കമ്മറ്റിക്ക് ഒരു പ്രവർത്തക സമിതി (Working Committee) ഉണ്ടായിരിക്കേണ്ടതും, ആ സമിതി, അസോസിയേഷൻ മാനേജിംഗ് കമ്മറ്റിക്കു വേണ്ടി അപ്പഴപ്പോൾ ആവശ്യമെന്നു തോന്നുന്ന സംഗതികൾ നടത്തുന്നതും ആകുന്നു. ഈ സമിതിയുടെ പ്രസിഡണ്ടു മലങ്കരെ മെത്രാപ്പോലീത്താ ആയിരിക്കുന്നതാകുന്നു. പ്രസിഡണ്ടും, എപ്പിസ്ക്കോപ്പൽ സിനഡിനാൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു മേൽപട്ടക്കാരനും, സമുദായട്രസ്റ്റികളും, അസോസിയേഷൻ സെക്രട്ടറിയും, ഈ സമിതിയിലെ അംഗങ്ങൾ ആയിരിക്കുന്നതും, ഇവർ ഒഴിച്ചുള്ള ശേഷം അംഗങ്ങളേ അസോസിയേഷൻ മാനേജിംഗ് കമ്മറ്റി തെരഞ്ഞെടുക്കേണ്ടതും, ആകുന്നു."

വർക്കിംഗ് കമ്മറ്റിയെ പറ്റിയുള്ള വകുപ്പ് 1951 മേയ് 17നു കൂടിയ മലങ്കര അസോസിയേഷൻ ഭേദഗതി ചെയ്തു. ഇപ്പോഴത്തെ ഭരണഘടനയിലുള്ള ആ വകുപ്പ് ഇപ്രകാരമാണ് (വകുപ്പ് 87): "അസോസിയേഷൻ മാനേജിംഗ് കമ്മറ്റിക്ക് പത്തിൽ കൂടാതെ അംഗങ്ങളുള്ള ഒരു പ്രവർത്തക സമിതി (Working Committee) ഉണ്ടായിരിക്കേണ്ടതും ... ഈ സമിതിയുടെ പ്രസിഡണ്ട് മലങ്കര മെത്രാപ്പോലീത്താ ആയിരിക്കുന്നതും ആകുന്നു. മലങ്കര എപ്പിസ്കോപ്പൽ സിനഡിനാൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു മേല്പട്ടക്കാരനും സമുദായ ട്രസ്റ്റികളും അസോസിയേഷൻ സെക്രട്ടറിയും ഈ സമിതിയിലെ അംഗങ്ങളായിരിക്കുന്നതും ശേഷമുള്ള അംഗങ്ങളെ ഇവരുടെ ആലോചനയോടുകൂടി മലങ്കര മെത്രാപ്പോലീത്താ നിയമിക്കുന്നതും ആകുന്നു. ഇങ്ങനെയുള്ള പ്രവർത്തക സമിതി അംഗങ്ങളായി നിയമിക്കപ്പെടുന്നവർ മാനേജിംഗ് കമ്മറ്റി അംഗങ്ങളല്ലാതെ വന്നാൽ അവർ സമിതിയിലെ അംഗങ്ങളായിരിക്കുന്നിടത്തോളം കാലം മാനേജിംഗ് കമ്മറ്റി അംഗങ്ങളായിരിക്കുന്നതാകുന്നു."

പ്രാരംഭകാലത്ത് അംഗങ്ങളെ തെരഞ്ഞെടുത്തും 1951 മുതൽ കൂടിയാലോചനയോടെ നിയമിച്ചുമാണ് വർക്കിംഗ് കമ്മറ്റി രൂപീകരിച്ചിരുന്നത് എന്നു വ്യക്തം. മാനേജിംഗ് കമ്മറ്റിയംഗങ്ങളെയും അംഗങ്ങൾ അല്ലാത്തവരെയും ഉൾപ്പെടുത്തിയിരുന്നു. 2012-ലും 2017-ലും അംഗങ്ങൾ അല്ലാത്തവരെ മാത്രം ഉൾപ്പെടുത്തുകയായിരുന്നു.

2005 ജൂൺ മാസത്തിൽ മാനേജിംഗ് കമ്മറ്റിയിലെ തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങളിൽ നിന്ന് ഒരു പട്ടക്കാരനെയും മൂന്ന് അയ്മേനികളെയും വർക്കിംഗ് കമ്മറ്റിയിലേക്ക് നാമനിർദേശം ചെയ്തിരുന്നു. അന്നത്തെ മാനേജിംഗ് കമ്മറ്റിയുടെ കാലാവധി അവസാനിച്ചതോടെ ഈ സംവിധാനം നിലച്ചുപോയി.

### വകുപ്പു വിഭജനം

1940-കളിൽ രൂപീകൃതമായ വർക്കിംഗ് കമ്മറ്റി വകുപ്പടിസ്ഥാനത്തിൽ പുനഃസംഘടിപ്പിക്കപ്പെട്ടു (കാബിനറ്റ് സിസ്റ്റം). പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 1944ന് കൊല്ലം 1120 വൃശ്ചികം 10ലെ 653-ാം നമ്പർ കൽപനയിൽ "നമ്മുടെ സമുദായ പുരോഗമന സംബന്ധമായ പ്രവർത്തനങ്ങൾ മേലിൽ ഊർജ്ജിതമായി നടത്തുന്നതിന് നമ്മുടെ മാനേജിംഗ് കമ്മറ്റിയുടെ പ്രവർത്തക കമ്മറ്റിയിൽ ശാഖകൾ തിരിച്ച് കമ്മറ്റിയുടെ പൊതുമേൽനോട്ടത്തിൽ പ്രവർത്തനങ്ങൾ ആരംഭിച്ചിരിക്കുന്നു. പ്രവർത്തന വിഭാഗങ്ങളുടെയും അവയുടെ പ്രത്യേക ചുമതല വഹിക്കുന്ന പ്രവർത്തക കമ്മറ്റി അംഗങ്ങളുടെയും പേരുകൾ താഴെ ചേർക്കുന്നു" എന്നു കാണുന്നു. പന്ത്രണ്ട് സമിതികളുടെയും ചുമതലക്കാരുടെയും പേരുകൾ കൽപനയിൽ തുടർന്നു പറയുന്നു (വിശദവിവരങ്ങൾക്ക് ജോയ്സ് തോട്ടയ്ക്കാട്, *തിരുസന്നിധിയിൽ*, സോഫിയാ ബുക്സ്, കോട്ടയം, 2016, പേജ് 287, 288). നിർഭാഗ്യവശാൽ ആ പദ്ധതിക്കു ദീർഘായുസ് ഉണ്ടായിരുന്നില്ല (ഇസഡ് എം പാറേട്ട്, *മലങ്കര നസ്രാണികൾ* അഞ്ചാം വാല്യം, 1972, പേജ് 237). പള്ളിക്കെട്ടിടങ്ങളും ആരാധനയും എന്ന വകുപ്പിന്റെ ചുമതല വി.കെ. മാത്യുവിനായിരുന്നു (വിശദവിവരങ്ങൾക്ക് ഡോ. എം. കുര്യൻ തോമസ്, *വട്ടക്കുന്നേൽ മാത്യൂസ് റാബോ കാതോലിക്കാ* ഒന്നാം വാല്യം, എംഒസി, കോട്ടയം, 2016, പേജ് 91, 92).

ഇതുവരെയുള്ള വർക്കിംഗ് കമ്മറ്റിയംഗങ്ങളുടെ ലഭ്യമായ പട്ടിക താഴെ ചേർക്കുന്നു. പട്ടിക അപൂർണ്ണമാണ്.

**1934 - 1951 (26.12.1934)**

Mar Baselius Geevarghese II (Pr), Joseph Mar Severios (SR) Fr P T Abraham, Cheriyamadathil Skaria Malpan, Paret Mathews Kathanar, M A Chacko, K C Mammen Mappilai, O M Cherian, A M Varkey, E J Philipose, K M Mathen Mappilai (AS), Palappalliyil Mani Paulose Kathanar (PT), E I Joseph Erikat (LT).

1951 - 1959 Not available.

**1959 - 1965 (as on 15.12.1964)**

Mar Baselius Augen I (Pr), Mathews Mar Athanasius (MMA), Fr Jacob Manalil (PT), Kurian Abraham Uppoottil (LT), E J Joseph (AS), Fr Abraham Konat, Fr Mathai Nooranal (?), Fr Yacob Vattackad (?), C J Kurian Akkara, C K Therakathu, P C Abraham, VO Abraham (not complete).

1965 - 1970 Not available

**1971 - 1974 (00.01.1971)**

Mar Baselius Augen I (Pr), Mathews Mar Ivanios (SR), Mathews Mar

Athanasius (MMA), T S Abraham Corepiscopa (PT), Kurian Abraham Uppoottil (LT), P C Abraham (AS), Fr Abraham Konat, E J Joseph, C J Kurian Akkara, Adv. K O Mathew, Adv. M Abraham, T K Chakkunni.

**1974 – 1980 (beginning)**

Mar Baselius Augen I (Pr), Mathews Mar Athanasius (MMA), Mathews Mar Ivanios (SR), T S Abraham Corepiscopa (PT), Kurian Abraham Uppoottil (LT), P C Abraham (AS), Fr Abraham Konat, Fr David Thekkekkara, K M Mathew, Dr K M Chacko, K Koruth, E John Jacob.

1980 - 1985 Not available.

**1985 – 1989 (beginning)**

Mar Baselius Marthoma Mathews I (Pr), Mathews Mar Coorilos (SR), Joseph Mar Pachomios (MMA), Fr Abraham Konat (PT) (- 02.03.1987), P C Abraham (LT), Paul Mathai (AS), George Zacharia Corepiscopa, Fr Mathai Nooranal, E J Joseph [OS], K M Mathew, Adv M Abraham.

**1985 – 1989 (end)**

Mar Baselius Marthoma Mathews I (Pr), Mathews Mar Coorilos (SR), Joseph Mar Pachomios (MMA), Fr Mathai Nooranal (PT) ( 29.12.1987 -), P C Abraham (LT), Paul Mathai (AS), George Zacharia Corepiscopa, E J Joseph [OS], K M Mathew, Adv M Abraham.

**1989 - 1994 (00.03.1990)**

Mar Baselius Marthoma Mathews I (Pr), Mathews Mar Coorilos (SR), Joseph Mar Pachomios (MMA) (- 19.08.1991), Fr Mathai Nooranal (PT), P C Abraham (LT), M T Paul (AS), Ramban Theophoros Corepiscopa, Fr Joseph Vendarapilly, Paul Mathai [OS], K M Mathew, Jagan Philipose.

**1989 – 1994 (00.00.1991)**

Mar Baselius Marthoma Mathews II (Pr),Thomas Mar Themotheos (SR), Fr Mathai Nooranal (PT), P C Abraham (LT), M T Paul (AS), Ramban Theophoros Corepiscopa, Fr Joseph Vendarapilly, Paul Mathai [OS], K M Mathew, Jagan Philipose.

**1994 – 2002 (00.07.1994)**

Mar Baselius Marthoma Mathews II (Pr), Thomas Mar Themotheos (MMA), Geevarghese Mar Diascoros (SR) (- 23.07.1999), Fr Mathai Nooranal (PT), P C Abraham (LT), A K Thomas (AS), Ramban Theophoros Corepiscopa, Fr Joseph Vendarapilly, M T Paul [OS], K M Mathew, Jagan Philipose (- 01.03.1999), C N George (00.00.1999 -).

**2002 – 2007 (16.08.2002)**

Mar Baselius Marthoma Mathews II (Pr), Thomas Mar Themotheos (MMA), Mathews Mar Epiphanios (SR), Fr Mathai Nooranal (PT) (- 29.11.2002), P C Abraham (LT), Dr Alexander Karakkal (AS), Fr Dr K M George, K M Mathew, Justice K John Mathew, A K Thomas [OS], M T Paul.

**2002 – 2007 (00.06.2005)**

Mar Baselius Marthoma Mathews II (Pr) (- 31.10.2005), Thomas Mar Themotheos (MMA), Mathews Mar Epiphanios (SR), Fr Dr O Thomas (PT), (10.06.2004 -), P C Abraham (LT), Dr Alexander Karakkal (AS), Fr Dr K M George, K M Mathew, Justice K John Mathew, A K Thomas [OS], M T Paul, Fr Sunny Thomas*, Dr N M Mathai*, E M Philip*, Prof. E Jacob John*

[*4 members nominated from the elected members of the Managing Committee]

**2002 – 2007 (28.02.2006)**

Mar Baselius Marthoma Didymus I (Pr), Mathews Mar Epiphanios (SR), Paulos Mar Milithios (MMA) (12.10.2006 -), Fr Dr O Thomas (PT), P C Abraham (LT), Dr Alexander Karakkal (AS), Fr Dr Jacob Kurian, Mammen Varghese, Zacharia Mani, M G George Muthoot, John Zacharia, A K Thomas, [OS], Fr Sunny Thomas*, Dr NM Mathai*, E M Philip*, Prof. E Jacob John*

[*4 members nominated from the elected members of the Managing Committee]

**2007 – 2012 (beginning)**

Mar Baselius Marthoma Didymus I (Pr) (- 01.11.2010), Paulos Mar Milithios (MMA), Philipose Mar Eusebius (SR) (- 21.01.2009), Fr Dr Johns Abraham Konat (PT), M G George Muthoot (LT), Dr George Joseph (AS), Dr Alexander Karakkal [OS], Fr Elias Cherukattu, Mammen Varghese, Prof. E Jacob John.

**2007 – 2012 (end)**

Mar Baselius Marthoma Paulose II (Pr), (01.11.2010 -), Thomas Mar Athanasius (SR), Zacharia Mar Aprem (MMA), Fr Dr Johns Abraham Konat (PT), M G George Muthoot (LT), Dr George Joseph (AS), Dr Alexander Karakkal [OS], Fr Elias Cherukattu, Mammen Varghese, Prof. E Jacob John. 3 + 2 + 5 = 10.

**2012 – 2017 (30.04.2012)**

Mar Baselius Marthoma Paulose II (Pr), Thomas Mar Athanasius (SR), Zacharia Mar Aprem (MMA), Fr Dr Johns Abraham Konat (PT), M G George Muthoot (LT), Dr George Joseph (AS), Fr Elias Cherukattu, Fr Mohan Joseph, Kuruvilla M George, Dr K P Johny, Thomas T John.

**2017 – 2022 (30.04.2017)**

Mar Baselius Marthoma Paulose II (Pr) (- 12.07.2021), Kuriakose Mar Clemis (Pr) (12.07.2021 – 14.10.2021), Mathews Mar Severios (SR), Zacharia Mar Aprem (MMA), Fr Dr M O John (PT), George Paul (LT) (- 26.11.2019), Adv Biju Oommen (AS),Varghese Punnakombil Corepiscopa (- 25.01.2021), Fr Alexander Abraham, Er Varkey John, C A George Mathai Nooranal, Prof Jacob Kurian Onattu.

**2017 – 2022 (14.10.2021)**

Mar Baselius Marthoma Mathews III (Pr), (14.10.2021 -), Zacharia Mar Aprem (MMA), Fr Dr M O John (PT), Adv Biju Oommen (AS), Fr Alexander Abraham, Er Varkey John, C A George Mathai Nooranal, Prof Jacob Kurian Onattu.

**2022 – 2027 (26.08.2022)**

Mar Baselius Marthoma Mathews III Catholicos (Pr), Yuhanon Mar Chrysostomos Metropolitan (SR), Fr Dr Thomas Varghese Amayil (PT), Ronny Varghese Abraham (LT), Adv Biju Oommen (AS), Fr Dr T J Joshua, Fr Jacob Kurian Kolanchery, C K Mathew Koshy IAS (Rtd), Dr Tiju Thomas IRS, Jacob Mathew (Jojo), M C Sunny Bombay.

Pr – President
SR – Representative of Holy Episcopal Synod
MMA – Assistant to Malankara Metropolitan (Ex-officio Member)
PT – Priest Trustee LT – Layman Trustee
AS – Association Secretary
OS – Outgoing Secretary [Nominated Member]
B – Bishop P – Priest
L – Layman T – Total N – Nomination

**(ഡെറിൻ രാജുവും ജോയ്സ് തോട്ടയ്ക്കാടും ചേർന്ന് എഴുതി സോഫിയാ ബുക്സ് പ്രസിദ്ധീകരിച്ച 'മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ: ചരിത്രം രേഖകൾ' എന്ന ഗ്രന്ഥത്തിൽ പ്രസിദ്ധീകരിച്ചത്)** ❑


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH


സഭാപിതാക്കന്മാർ

# ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെ ആദ്ധ്യാത്മികതാ ദർശനം

## ഫാ. ഡോ. ജേക്കബ് കുര്യൻ

നിത്യസ്മരണാർഹനായ മഹാഗുരു ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെ ഒരു എളിയ ശിഷ്യൻ എന്നനിലയിൽ അദ്ദേഹത്തിന്റെ ആദ്ധ്യാത്മികതാ ദർശനത്തെക്കുറിച്ച് അല്പമായി പരിചിന്തനം ചെയ്‌വാൻ അതിയായ സന്തോഷമുണ്ട്. അദ്ദേഹം മെത്രാപ്പോലീത്താ ആയപ്പോൾ അദ്ദേഹത്തിന്റെ ആദ്യ സെക്രട്ടറിയായിരിക്കുവാനും, അദ്ദേഹത്തിന്റെ കീഴിൽ ഡോക്ടറൽ ഗവേഷണം നടത്തുവാനും ഭാഗ്യം ഉണ്ടായതുകൊണ്ട്, വാത്സല്യം മാത്രമല്ല വഴക്കും ഒത്തിരി കിട്ടിയതു നന്ദിയോടെ ഓർക്കുന്നു.

അദ്ദേഹത്തിന്റെ ക്ലാസ്സുകളിലും, പ്രഭാഷണങ്ങളിലും, എഴുത്തുകളിലും അവർത്തിച്ചു കേട്ടിട്ടുള്ള ഒരു പദപ്രയോഗമാണ് "പൗരസ്ത്യ ക്രൈസ്തവ ആദ്ധ്യാത്മികത" എന്നത്. പണ്ടൊക്കെ, ഈ പദപ്രയോഗം എന്നെപ്പോലെയുള്ള ഒരു വ്യക്തിക്ക് അത്ര വഴങ്ങുന്നതല്ലായിരുന്നു. പക്ഷെ, ആത്മാർത്ഥമായി ചോദിക്കുന്ന സംശയങ്ങൾക്ക് മറുപടി തരുവാൻ അദ്ദേഹത്തിന് ഒരാവേശം തന്നെ തോന്നിയിരുന്നു. അതുകൊണ്ട്, അദ്ദേഹം വ്യക്തമാക്കിത്തന്നു. അഗോള ക്രൈസ്തവ ആദ്ധ്യാത്മികതാ ദർശനത്തിന്, പാശ്ചാത്യവും പൗരസ്ത്യവുമായ രണ്ട് വികാസ പരിണാമങ്ങൾ ഉണ്ടായിട്ടുണ്ടെന്ന്. 'പാശ്ചാത്യം' എന്നുപറഞ്ഞാൽ, റോമൻ കത്തോലിക്കാ, പ്രൊട്ടസ്റ്റന്റ് സഭാവിഭാഗങ്ങളുടെ അടിസ്ഥാനപരമായ സമീപനരീതിയെന്നും, 'പൗരസ്ത്യം' എന്നുപറഞ്ഞാൽ ഓർത്തഡോക്സ് സഭാ വിഭാഗങ്ങളുടെ സമീപന രീതിയെന്നും പൊതുവെ പറയാമെന്ന് പറഞ്ഞകൂട്ടത്തിൽ അദ്ദേഹം ചേർത്തുപറഞ്ഞു, കത്തോലിക്കാ പ്രൊട്ടസ്റ്റന്റ് പാരമ്പര്യങ്ങളിൽ തന്നെ **പൗരസ്ത്യമായ** ഒരു രീതിശാസ്ത്രം സ്വീകരിക്കുന്ന വ്യക്തികളും, വ്യക്തിഗതസഭാസമൂഹങ്ങളും വർധിച്ചുവരുന്നുണ്ട് എന്ന്. അപ്പോൾ ഞങ്ങൾ എടുത്തുചോദിച്ചു: "അങ്ങനെയെങ്കിൽ, ഓർത്തഡോക്സ് സഭാ വിഭാഗങ്ങളുടെ ആദ്ധ്യാത്മികതാ സമീപനരീതിയെന്നതിനെക്കാൾ **പൗരസ്ത്യമായ ഒരു രീതിശാസ്ത്രം അനുവർത്തിക്കുന്ന ആദ്ധ്യാത്മികതാ ദർശനം** എന്ന്, പൗരസ്ത്യ ആദ്ധ്യാത്മികതാ ദർശനത്തെ വിശേഷിപ്പിക്കുന്നതല്ലേ ഭേദം?". അദ്ദേഹം ഉത്തരം പറഞ്ഞു, "നിങ്ങൾ പറഞ്ഞത് വളരെ ശരിയാണ്. യഥാർത്ഥത്തിൽ നിങ്ങളെക്കൊണ്ട് അങ്ങനെ പറയിപ്പിക്കുകയെന്നതായിരുന്നു എന്റെ ഉദ്ദേശ്യം".

മറ്റൊരവസരത്തിൽ, ഞങ്ങൾ അദ്ദേഹത്തോട് തുറന്നു ചോദിച്ചു "ഏതൊക്കെയോ കാലത്ത് ആരൊക്കെയോ എഴുതിയ പ്രാർത്ഥനകൾ, ഉരുവിട്ടുരുവിട്ട് ശീലിച്ചതുകൊണ്ട്, പ്രാർത്ഥനയിൽ അർത്ഥം മനസിലാക്കാതെയും, ചിലപ്പോൾ പാതിമയക്കത്തിലും (പ്രത്യേകിച്ച് രാവിലത്തെ ചാപ്പൽ നമസ്ക്കാരത്തിൽ) ചൊല്ലിവിടുന്നത് യഥാർത്ഥത്തിൽ ആരാധനയാണോ?" അദ്ദേഹം സ്വതസിദ്ധമായ പുഞ്ചിരിയോടെ തലയാട്ടിക്കൊണ്ട് ഏതാണ്ടിപ്രകാരം ഉത്തരം പറഞ്ഞു: "തലമുറകളായി ചൊല്ലിക്കൊണ്ടിരിക്കുന്നത് നാമും ചൊല്ലുന്നതുമൂലം, നിരന്തരം നടക്കുന്ന സ്വർഗ്ഗീയാരാധനയിൽ **നാമും പങ്കുചേരുന്നുവെന്ന ബോധ്യം** നമ്മിലുണ്ടാകണം. നാം മാത്രമായി പുതുതായി എന്തെങ്കിലും പറയാൻ ആഗ്രഹിക്കേണ്ട നിമിഷമല്ല സഭയുടെ പൊതുവായ കാനോനിക നമസ്ക്കാരം. പ്രത്യുത, സഭയുടെ അദൃശ്യമായ വശവും ചേർന്ന് നടക്കുന്ന നിത്യാരാധനയിൽ നാം പങ്കുചേരുന്ന ധന്യനിമിഷമാണത്".

ചുരുക്കത്തിൽ, ഇങ്ങനെയുള്ള ഒത്തിരി ഒത്തിരി അന്തർദീപനങ്ങൾ (Enlightenments) ഗ്രീഗോറിയോസ് തിരുമേനിയുടെ മനോവാക്കർമ്മങ്ങളിൽ നിന്ന് തിരുമേനി എഴുതിവച്ചിട്ടുപോയത് ഇതുവരെയും പ്രസിദ്ധീകരിച്ചു തീർന്നിട്ടില്ല. തിരുമേനിയുടെ ആദ്ധ്യാത്മികതാ ദർശനം അദ്ദേഹത്തിന്റെ എല്ലാ കൃതികളിലും വ്യാപിച്ചു കിടക്കുന്നതായതുകൊണ്ട്, ഏതെങ്കിലും ചിലതുമാത്രം അതിനടിസ്ഥാനമായി ചൂണ്ടിക്കാട്ടുന്നത് ശരിയല്ല. ഉദാഹരണത്തിന്, 1959ൽ അദ്ദേഹം എഴുതിയ വി. കന്യകമറിയാമിനെക്കുറിച്ചുള്ള പ്രബന്ധം മുതൽ, 1967 ൽ പ്രകാശിതമായ ആദ്യഗ്രന്ഥമായ The Joy of Freedom, അടുത്തവർഷം പ്രകാശിതമായ The Gospel of the Kingdom, അതിനടുത്ത് പ്രസിദ്ധീകരിച്ച The Faith of our Fathers, 1972ൽ പ്രസിദ്ധീകരിച്ച The Freedom of Man, 1978ൽ പ്രസിദ്ധീകരിച്ച The Human Presence: An Orthodox View of Nature, 1982ൽ പ്രസിദ്ധീകരിച്ച Cosmic Man: The Divine Presence, 1989ൽ പ്രസിദ്ധീകരിച്ച, Enlightenment East & West, 1992ൽ പ്രസിദ്ധീകരിച്ച A Human God, 1995ൽ പ്രസിദ്ധീകരിച്ച Healing: A Holistic Approach, അദ്ദേഹത്തിന്റെ Spiritual Autobiography ആയ Love's Freedom The Grand Mystery ഉൾപ്പെടെ അദ്ദേഹത്തിന്റെ നിരവധി ഗ്രന്ഥങ്ങളും, അദ്ദേഹം കാലം ചെയ്തതിനുശേഷം പ്രസിദ്ധീകൃതമായ ഗ്രന്ഥങ്ങളും ആദ്ധ്യാത്മികതാദർശനത്തിന് വിലപ്പെട്ടതാണ്. എങ്കിലും ഒരു പ്രാഥമിക പഠനത്തിന് അദ്ദേഹത്തിന്റെ ഏഴ് കൃതികൾ ഞാൻ നിർദ്ദേശിക്കുന്നു.


ഫാ. ഡോ. വി. സി. ശമുവേലിനോടൊപ്പം.

1. Love's Freedom: The Grand Mystery (Spiritual Autobiography), 2. The Joy of Freedom, 3. The Freedom of Man, 4. The Human Presence 5. Cosmic Man: The Divine Presence, 6. Enlightenment East & West, 7. A Human God.

### 1. ഒരു പശ്ചാത്തല വിവരണം

മാർ **ഗ്രീഗോറിയോസിന്റെ ആദ്ധ്യാത്മികതാ ദർശനത്തിന്** ഒരു പൊതു വിശേഷണം കൊടുക്കുന്നുവെങ്കിൽ അതിപ്രകാരമായിരിക്കും: **വ്യക്തിപരമായ സത്യാന്വേഷണത്തിൽ നിന്നും സാംസ്ക്കാരികമായ സംസർഗ്ഗഭേദങ്ങളിൽനിന്നും ഉരുത്തിരിഞ്ഞതും, പൗരസ്ത്യരീതിശാസ്ത്രത്തോട്** പക്ഷം പിടിച്ചതുമായ, ആദ്ധ്യാത്മികതാ ദർശനം. **വ്യക്തിപരമായ സത്യാന്വേഷണം,** അനുഭവങ്ങളുടെ തീച്ചൂളയിലൂടെയായിരുന്നു. ദാരിദ്ര്യവും, കുടുംബാന്തരീക്ഷത്തിലെ നിസ്സഹായവസ്ഥകളും, എത്യോപ്യയിൽ തുടങ്ങി പ്രവർത്തനമേഖലകളിലെ പ്രലോഭനങ്ങളും പീഢനങ്ങളും പാവങ്ങളായ നിഷ്ക്കളങ്കമനുഷ്യരുടെ സൗഹൃദപ്രോത്സാഹനങ്ങളും എല്ലാം മനുഷ്യന്റെ അടിസ്ഥാനസ്വഭാവം തിന്മയോ നന്മയോ എന്നു വിലയിരുത്തുവാൻ അവസരങ്ങൾ ഒരുക്കി. **സാംസ്കാരികമായ സംസർഗ്ഗഭേദങ്ങളിൽ** , ഭാരതസംസ്കാരം, ആഫ്രിക്കൻ

സംസ്കാരം, അമേരിക്കൻ സംസ്കാരം, യൂറോപ്യൻ സംസ്കാരം എന്നിവയെ പ്രധാനമായും ചേർത്ത് പരിചയപ്പെട്ടതിലൂടെ, അന്തർദീപന (Enlightenment) ത്തിന്റെ രണ്ട് ശ്രോതസ്സുകളെ അദ്ദേഹം നിരീക്ഷിച്ചു. ഒന്ന്, കമ്പോള വ്യവസ്ഥിതിയും കോളണി വ്യവസ്ഥിതിയും ആധിപത്യം പുലർത്തുന്ന ആർജ്ജനത്തിന്റെയും ആർത്തിയുടെയും **യൂറോപ്യൻ പ്രബുദ്ധത,** രണ്ട്, ഗ്രാമ്യജീവിതവും, കുടുംബ സമഗ്രതയും ചേർന്നു പുലരുന്ന, വർജ്ജനത്തിന്റെയും ലാളിത്യത്തിന്റെയും **പൗരസ്ത്യ പ്രബുദ്ധത അഥവ അന്തർദീപനം.**

**രീതിശാസ്ത്രം** അഥവാ "Methodology" എന്നസമീപന ശാസ്ത്രത്തിലും രണ്ട് വ്യക്തമായ ചേരിതിരിവുകൾ അദ്ദേഹം കണ്ടു (ഈ ചേരിതിരിവുകൾ പ്രകടമാകുന്നത് പ്രധാനമായും, ഈശ്വര, മനുഷ്യ, പ്രപഞ്ചബന്ധങ്ങളിലാണ്). (1) കുറേയേറെ, പ്ലേറ്റോയുടെ **ഏകാത്മകതാ** സമീപനം പിൻപറ്റുന്ന, ആത്യന്തിക ഐക്യഭാവം ഊന്നിപ്പറയുന്ന പൗരസ്ത്യരീതി. ഗ്രീക്ക് ദാർശനിക മേഖലയിൽ അത് പ്ലേറ്റോണിസം, നിയോ പ്ലേറ്റോണിസം, പിത്തഗോറിയനിസം, നിയോപിത്തഗോറിയനിസം, സ്തോയിസിസം മുതലായവയിൽ ആധിപത്യം പുലർത്തി. ക്രൈസ്തവവേദശാസ്ത്ര മേഖലയിൽ അത് 'അലക്സാന്ത്രിയൻ' ആഭിമുഖ്യമെന്ന പേരിലറിയപ്പെട്ടു. ദൈവമനുഷ്യ പ്രപഞ്ച സങ്കല്പങ്ങളിലെ ഐക്യം ഈ ആഭിമുഖ്യത്തിന്റെ പ്രത്യേകതയാണ്. (2) കുറേയേറെ, അരിസ്റ്റോട്ടിലിന്റെ **വ്യതിരിക്തതാ** സമീപനം പിൻപറ്റുന്ന, സൂക്ഷ്മ വിശകലന ഭാവം ഊന്നിപ്പറയുന്ന പാശ്ചാത്യരീതി. ദാർശനിക മേഖലയിൽ അത് അരിസ്റ്റോട്ടേലിയനിസം, ലോജിക്, എംപിരിസിസം, ഹിസ്റ്റോറിക്കൽ റിയലിസം, ഭൗതികശാസ്ത്രങ്ങൾ മുതലായവയിൽ ആധിപത്യം പുലർത്തി. ക്രൈസ്തവ വേദശാസ്ത്രമേഖലയിൽ അത് 'അന്ത്യോഖ്യൻ' ആഭിമുഖ്യമെന്ന പേരിലറിയപ്പെട്ടു. ദൈവമനുഷ്യ പ്രപഞ്ച സങ്കൽപങ്ങളിലെ പരസ്പര വ്യതിരിക്തത ഈ അഭിമുഖ്യത്തിന്റെ പ്രത്യേകതയാണ്.

## 2. മൂന്നുപക്ഷം പിടിക്കലുകൾ

ഈ പശ്ചാത്തലത്തിൽ വേണം, മാർ ഗ്രീഗോറിയോസിന്റെ ആദ്ധ്യാത്മികതാ ദർശനത്തിലെ **മൂന്നു**പക്ഷം പിടിക്കലുകളെ മനസ്സിലാക്കാൻ (1) **വ്യക്തിപരമായ സത്യാമ്പേഷണത്തിലൂടെയും** ക്രൈസ്തവപൈതൃക പഠനത്തിലൂടെയും അദ്ദേഹത്തിന്റെ ബോധ്യം ദൈവസാദൃശ്യത്തിലൂടെ മനുഷ്യൻ അടിസ്ഥാനപരമായ ദൈവാഭിമുഖ്യമുള്ളവനാണെന്നാണ്. അതുകൊണ്ട്, പാശ്ചാത്യ വേദശാസ്ത്രത്തിന്റെ കുലപതിയായ അഗസ്തീനോസിന്റെ മനുഷ്യദർശനത്തെ 'അബദ്ധം' എന്നദ്ദേഹം വിളിച്ചുപറഞ്ഞു. അഗസ്തീനോസ് പറഞ്ഞത്, മനുഷ്യസ്വഭാവം അടിസ്ഥാനപരമായി തിന്മയോട് ആഭിമുഖ്യമുള്ളതാണെന്നാണ്. ഇതിനെ മാർ ഗ്രീഗോറിയോസ് ശക്തമായി ഖണ്ഡിച്ചു. അതുകൊണ്ടുതന്നെ പാശ്ചാത്യ വേദശാസ്ത്രജ്ഞന്മാർക്കു പലർക്കും അദ്ദേഹം അപ്രിയനായിരുന്നു.

(2) സാംസ്കാരികമായ സംസർഗ്ഗഭേദങ്ങളിലൂടെ നാശോന്മുഖമായ യൂറോപ്യൻ പ്രബുദ്ധതയ്ക്ക് പകരമായി, മനുഷ്യന് ദിശാബോധം നൽകാൻ, കഴിയുന്ന ഗ്രാമ്യജീവിതത്തിന്റെയും, കുടുംബസമഗ്രതയുടെയും, 'വർജ്ജന'ത്തിന്റെയും ലാളിത്യത്തിന്റെയും **പൗരസ്ത്യ ധാർമ്മികത അഥവ അന്തർദീപന**ത്തോടായിരുന്നു അദ്ദേഹത്തിന്റെ വേറൊരുപക്ഷം പിടിക്കൽ. അതുകൊണ്ടുതന്നെ പാശ്ചാത്യ സമൂഹം അനുവർത്തിക്കുന്ന പല സാമ്പത്തിക, സാമൂഹ്യ വ്യവസ്ഥിതികളോടും അദ്ദേഹം ശക്തമായി പ്രതികരിച്ചു. (3) രീതിശാസ്ത്രത്തിൽ (Methodology, Epistemology, Hermeneutics) വസ്തുവൽക്കരണ (Objectification) ത്തിനെതിരെ വിശാലമായ ആത്മാവിഷ്ക്കാര സമീപനത്തിന്റെ പക്ഷം പിടിക്കുവാനാണ് അദ്ദേഹം ശ്രദ്ധിച്ചത്.

മേല്പറഞ്ഞ മൂന്നുപക്ഷം പിടിക്കലുകളെയും, വളരെ വ്യക്തമായി തന്റെ സഭയുടെ വൈദിക വിദ്യാർത്ഥികളുടെ മനസ്സിലേക്കും തദ്വാര സഭയുടെ ചിന്താസരണികളിലേക്കും സന്നിവേശിപ്പിക്കുവാനും അതിലൂടെ മലങ്കര ഓർത്തഡോക്സുസഭയുടെ വേദശാസ്ത്രപരവും ആദ്ധ്യാത്മികവുമായ അടിസ്ഥാനങ്ങൾ വെളിപ്പെടുത്തുവാനും പൗലൂസ് മാർ ഗ്രീഗോറിയോസ് ശ്രമിച്ചു. അതുപോലെതന്നെ, പൗരസ്ത്യമായ ഒരു രീതിശാസ്ത്രത്തോട് **അനുഭാവമുള്ള അനേകർക്ക്** സഭാപരവും, മതപരവുമായ അതിരുകൾക്കപ്പുറം താല്പര്യം ജനിപ്പിക്കുവാനും അല്ലെങ്കിൽ സ്വയമേ ഉള്ള താല്പര്യത്തെ ആഴത്തിലേക്ക് നയിക്കുവാനും അദ്ദേഹത്തിനു സാധിച്ചു.

## ആദ്ധ്യാത്മികതാ ദർശനത്തിന്റെ രണ്ട് പ്രധാന ഉള്ളടക്കങ്ങൾ

മാർ ഗ്രീഗോറിയോസിന്റെ ആദ്ധ്യാത്മികതാ ദർശനത്തിന്റെ പരസ്പരബന്ധമുള്ള രണ്ട് ഉള്ളടക്കങ്ങളെ പരാമർശിക്കുവാൻ ധൈര്യപ്പെടുകയാണ്.

1. ദൈവിക സാദൃശ്യമുള്ള മനുഷ്യരുടെ ദൈവീകരണ സാധ്യത
2. ആരാധനയുടെ അർത്ഥവും പ്രസക്തിയും

### 1. ദൈവസാദൃശ്യമുള്ള മനുഷ്യരുടെ ദൈവീകരണ സാധ്യത

മാർ ഗ്രീഗോറിയോസിന്റെ ആധ്യാത്മികതാ ദർശനം അദ്ദേഹത്തിന് വ്യക്തമാക്കേണ്ടിവന്നത് അഗസ്തീനോസിന്റെ ആദ്ധ്യാത്മികതാ ദർശനത്തോടുള്ള പ്രതികരണമായിട്ടാണ്. ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിൽ പ്രസിദ്ധ പാശ്ചാത്യ വേദശാസ്ത്രജ്ഞനായ J. N. D. Kelly യുടെ കീഴിലെ ഗവേഷണപഠനം തുടരാതെപോയത് ഈ പ്രതികരണത്തിന്റെ പേരിലാണ്. മനുഷ്യൻ ദൈവസൃഷ്ടിയാണെങ്കിലും പാപം മൂലം ദൈവസാദൃശ്യം നഷ്ടപ്പെടുത്തിയെന്നും, തന്മൂലം മനുഷ്യൻ നന്മയുടെ സാധ്യത നഷ്ടപ്പെട്ട് തിന്മയിലേക്ക് ആകർഷിക്കപ്പെടുന്നുവെന്നും ആഗസ്തീനോസ് പഠിപ്പിച്ചു. **ദൈവകൃപ** ക്രിസ്തുവിന്റെ മനുഷ്യാവതാരം മൂലം മനുഷ്യനിൽ ഇടപെട്ട് മനുഷ്യനെ രക്ഷയ്ക്ക് പ്രാപ്തമാക്കുന്നു. ചുരുക്കത്തിൽ പാപത്തിനു മുന്നിൽ മനുഷ്യന്റെ വിധേയാവസ്ഥ ആഗസ്തീനോസ് എടുത്തുകാട്ടി. തെറ്റുകൾ ഉണ്ടാകുന്നതും, അതിൽ തുടരുന്നതും സ്വാഭാവികം എന്ന അനുമാനത്തിൽ മനുഷ്യനിലെ പാപാഭിനിവേശവും, ദൈവകൃപയിലുള്ള കേവലാശ്രിതത്വവും ആഗസ്തീനോസ് പെരുപ്പിച്ചു കാണിച്ചപ്പോൾ, പൗരസ്ത്യ പിതാക്കന്മാരിൽ മറ്റൊരു സമീപനം പണ്ടെ ഉള്ളതായി മാർ ഗ്രീഗോറിയോസ് കണ്ടെത്തി. കപ്പദോക്യൻ പിതാക്കന്മാരിൽ, പ്രത്യേകിച്ച് നിസായിലെ മാർ ഗ്രീഗോറിയോസിൽ ആഗസ്തീനോസിന് മുമ്പുതന്നെ, മനുഷ്യനിലെ ദൈവസാദൃശ്യത്തിലടിസ്ഥാനപ്പെട്ട നന്മയുടെ നറുമണം മനുഷ്യസ്വാതന്ത്ര്യത്തിന്റെ സാധ്യതയായി കണ്ടെത്തി. മനുഷ്യന് ദൈവകൃപ കൊണ്ടുതന്നെ നന്മ തിരഞ്ഞെടുക്കുവാനും, നന്മനിറഞ്ഞ ഒരു സ്വത്വം കണ്ടെത്തുവാനും സാധിക്കും. പാപം വരുത്തുന്ന ലജ്ജയും, ആത്യന്തിക അസംതൃപ്തിയും, നന്മ ചെയ്യുന്നതു നൽകുന്ന ആനന്ദവും ആത്യന്തിക സംതൃപ്തിയും തമ്മിൽ താരതമ്യപ്പെടുത്തിയാൽ മതി, മനുഷ്യൻ അടിസ്ഥാനപരമായി ദൈവസാദൃശ്യത്തിന്റെ നന്മസ്വഭാവത്തിൽ പങ്കുചേർക്കപ്പെട്ടിരിക്കുന്നുവെന്ന് അനുമാനിക്കാൻ. നന്മയുടെ സാധ്യതകൾ മുഴുവൻ സാക്ഷാത്ക്കരിക്കുന്നതിന് സാദൃശ്യത്തിനു മങ്ങലേൽപ്പിച്ച പാപസാധ്യത തടസ്സമായിനിന്നുവെന്ന് നിസായിലെ ഗ്രീഗോറിയോസ് പറഞ്ഞു. അതിനു പരിഹാരമാണ് ക്രിസ്തുവിലൂടെ സാധിച്ചത്.

സമ്പൂർണ്ണനന്മയായ ദൈവത്തിലുള്ള സമ്പൂർണ്ണ പങ്കാളിത്തമാണ് ദൈവമക്കളുടെ അവസ്ഥ. ഈ അവസ്ഥയിലേക്ക് മനുഷ്യനെ കൊണ്ടുവരുവാനുള്ള ദൈവകൃപയുടെ പ്രവർത്തനമാണ് യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം. ചുരുക്കത്തിൽ ആഗസ്തീനോസും, പൗരസ്ത്യ പിതാക്കന്മാരും തമ്മിലുള്ള വ്യത്യാസം മാർ ഗ്രീഗോറിയോസ് ഒരുപക്ഷേ ഉദാഹരിക്കുന്നത് ഇപ്രകാരമായിരിക്കും. ഒരു കൊച്ചുകുഞ്ഞ് നീന്തിനടക്കുന്ന അവസ്ഥയിൽ നിന്ന്, നിവർന്ന് നിന്ന്, നടന്ന്, ഒരു കോവണികയറേണ്ടതായി വരുന്നുവെന്ന് സങ്കല്പിക്കുക. അതു നിവർന്നു നിൽക്കുവാൻ ശ്രമിച്ചപ്പോൾ പലപ്പോഴും വീണു. ഇതുകണ്ട് അതിന്റെ അമ്മ എപ്പോഴും അവനെ താങ്ങിനിർത്തി, പിടിച്ചുകൊണ്ട് നടന്ന്, തോളിൽ എടുത്തുകൊണ്ട് കോവണികയറ്റുന്നത് എങ്ങനെയോ അങ്ങനെ ബലഹീനനായ മനുഷ്യനിൽ ദൈവകൃപ പ്രവർത്തിക്കുന്നുവെന്ന് ആഗസ്തീനോസ് പറഞ്ഞു. പക്ഷെ, വ്യക്തമായിട്ടും ഈ അമ്മയെപ്പോലെ ആഗസ്തീനോസിന്റെ സമീപനം ആരോഗ്യകരമല്ലെന്നു തെളിയുന്നു. എന്നാൽ പലപ്പോഴും വീണാലും, ആ കുഞ്ഞ് സ്വയം നിവർന്നുനിൽക്കുവാനുള്ളതാണെന്നും, സ്വയം നടന്നു പഠിക്കണമെന്നും, അറിയാവുന്ന അമ്മ ചിന്തിക്കുന്നത് അതിനുള്ള സാധ്യതകൾ ദൈവം ആ കുഞ്ഞിന്റെ ശരീരത്തിനും മനസ്സിനും നൽകിയിട്ടുണ്ടെന്നാണ്. അത് പ്രയോജനപ്പെടുത്തി അവൻ നടക്കുമെങ്കിലും, വീടിന്റെ മുകളിലത്തെ നിലയിലേക്ക് സ്വയം ചാടിക്കയറുവാൻ അമ്മ അവനോട് പറയുകയില്ല. അമ്മ കയറുന്നതുപോലെ, കോവണിയിലൂടെ അവൻ കയറണം. ഇപ്രകാരമുള്ള ഒരു കൂട്ടുപ്രവർത്തനം (സഹവർത്തനം) ('Synergeia') ആണ് ജീവിതവും ആദ്ധ്യാത്മികതയെന്നും മാർ ഗ്രീഗോറിയോസ് തറപ്പിച്ചു പറഞ്ഞു. സൃഷ്ടിയും സ്രഷ്ടാവും തമ്മിൽ അടിസ്ഥാനപരമായ വ്യത്യാസം ('Diastema') ഉണ്ടെങ്കിലും, സ്രഷ്ടാവിന്റെ സാദൃശ്യം ലഭിച്ചതുമൂലം സ്രഷ്ടാവിന്റെ വർത്തനത്തിന്റെ

പ്രഭയിൽ ('Energeia') പങ്കുചേരുവാൻ കഴിയുമെന്നും ('Metousia') അതിലൂടെ ദൈവസാദൃശ്യത്തിന്റെ പൂർണ്ണത ('Pleroma') യിലേക്ക് വളരുവാൻ ക്രിസ്തുവിന്റെ കൃപ പരിശുദ്ധാത്മാവിലൂടെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു എന്നും അദ്ദേഹം പറഞ്ഞു.

**2. ആരാധനയുടെ അർത്ഥവും പ്രസക്തിയും:**

പ്രപഞ്ചരഹസ്യം രണ്ടുപദങ്ങളിൽ പൗരസ്ത്യ പിതാക്കന്മാർ സംക്ഷേപിക്കുന്നുവെന്ന് മാർ ഗ്രീഗോറിയോസ് കണ്ടെത്തി: Theurgia യും Leitourgia യും. സൃഷ്ടികർമ്മത്തിനും പരിപാലനത്തിനും ദൈവത്തിന്റെ പ്രവർത്തനം ('Theurgia') നടക്കുമ്പോൾ, സൃഷ്ടിയുടെ ദൈവത്തോടുള്ള പ്രതികരണത്തിന് ആരാധന ('Leitourgia') എന്നുപറയുന്നു. (Leitourgia യിൽ നിന്നാണ് Liturgy ഉണ്ടായത്). സൃഷ്ടിയുടെ ദൈവത്തോടുള്ള പ്രതികരണത്തെ മാർ ഗ്രീഗോറിയോസ് മറ്റൊരു പദപ്രയോഗം കൊണ്ട് ഇംഗ്ലീഷിൽ വിശേഷിപ്പിച്ചു: "Joy of Freedom of the children of God" ("ദൈവമക്കളുടെ സ്വാതന്ത്ര്യത്തിന്റെ ആനന്ദം") എന്ന്.

ദൈവസാന്നിദ്ധ്യബോധത്തിൽ, മനുഷ്യർക്ക് സൃഷ്ടിയുടെ മുഴുവൻ പുരോഹിത സ്ഥാനത്തുനിന്ന് സ്നേഹത്തോടെയും സ്വാതന്ത്ര്യത്തോടെയും "അബ്ബാ പിതാവേ" എന്ന് വിളിക്കുവാൻ അവകാശം ഉണ്ട്. ആരാധന, യാചനയല്ല. ആരാധന അതിൽതന്നെ സമ്പൂർണ്ണമായ സ്വാതന്ത്ര്യ പ്രകടനമാണ്. ഇതുകൊണ്ടാണ്, ആരാധന സ്ഥലകാല പരിമിതികൾക്കപ്പുറത്തേക്ക് മനുഷ്യനെ പ്രവേശിപ്പിക്കുന്നു എന്ന് മാർ ഗ്രീഗോറിയോസ് എടുത്തുപറഞ്ഞത്.

"Joy of Freedom" എന്ന മാർ ഗ്രീഗോറിയോസിന്റെ ആദ്യഗ്രന്ഥം, പ്രായപൂർത്തിയായെന്നവകാശപ്പെടുന്ന ആധുനിക മനുഷ്യന് ആരാധനയുടെ ആവശ്യം എന്ത് എന്ന ചോദ്യത്തിനുള്ള പ്രതികരണമായിട്ടാണ് എഴുതിയിട്ടുള്ളത്. ഒരു ആശ്രിതന്റെയോ, അടിമയുടെയോ ആവശ്യംപറയൽ അല്ല ആരാധന എന്നും, മക്കളുടെ പക്വതയും പ്രായപൂർത്തിയും മാതാപിതാക്കളെ സ്നേഹിക്കുവാനുള്ള അവകാശവും സ്വാതന്ത്ര്യവും ആയിരിക്കുന്നതുപോലെ, സ്വർഗ്ഗീയപിതാവിന്റെയടുക്കലുള്ള ദൈവമക്കളുടെ സ്നേഹത്തിലുള്ള സ്വാതന്ത്ര്യവും അതിന്റെ ആനന്ദവുമാണ് ആരാധനയെന്നും അതാണ് പൗരസ്ത്യാരാധനയുടെ മൂലമന്ത്രമെന്നും പറഞ്ഞപ്പോൾ അത് അനേകം ഹൃദയങ്ങളിൽ കുളിരേകി. അതിന്റെ ബാക്കിയായിട്ട് അദ്ദേഹം പൗരസ്ത്യരാധാനയുടെ ചില വിശിഷ്ട സ്വഭാവങ്ങൾക്കൂടി എടുത്തുപറഞ്ഞു: അവയിൽ ചിലത് മാത്രം എടുത്തുദ്ധരിക്കട്ടെ.

1. ചരിത്രത്തിനപ്പുറവും, ഇപ്പുറവുമുള്ള സമസ്ത ദൈവസൃഷ്ടിയും പങ്കുചേരുന്ന അനുഭവം. അതിൽ, കാർമ്മികരോ, പാട്ടുകാരോ മാത്രമായിട്ടല്ല, ജീവിച്ചിരിക്കുന്നവരും, വാങ്ങിപ്പോയവരും, അദൃശ്യഗണങ്ങളും പങ്കുകാരാകുന്നു. ക്രിസ്തുവിന്റെ സമ്പൂർണ്ണ ശരീരത്തെക്കുറിച്ചുള്ള അവബോധം ഉറപ്പാക്കുന്നതാണ് പൗരസ്ത്യരാധന.

2. ഭാഷയിൽ മാത്രമല്ല ആരാധനാ സംവിധാനത്തിലെല്ലാം തദ്ദേശീയ രൂപഭാവങ്ങൾക്ക് പ്രസക്തി.

3. ഐക്കോണുകളിൽകൂടി, ദൈവിക സാന്നിദ്ധ്യത്തിന്റെയും, രക്ഷാചരിത്രത്തിന്റെയും പ്രതീകാത്മക ആവിഷ്ക്കരണവും ഒരു പ്രത്യേക പങ്കാളിത്തവും.

4. വേദവചനങ്ങളുടെയും, വചനശക്തിയുടെയും സമ്പന്നത

5. മൂർത്തരൂപങ്ങളും, ക്രിയകളും, പ്രതീകങ്ങളും, ദൈവസന്നിധിയിലെ ഒരു വിശുദ്ധ കർമ്മത്തിന്റെ അനുഭവം പ്രദാനം ചെയ്യുന്നു.

6. എല്ലാ ആരാധനാസന്ദർഭങ്ങളും, മനുഷ്യന്റെ സമഗ്ര ജീവിതാവസ്ഥയുടെ സമർപ്പണം ആകുന്നു. രോഗം, സാമൂഹ്യ രാഷ്ട്രീയ സാഹചര്യങ്ങൾ, ജീവിത പ്രശ്നങ്ങൾ എന്നിവയെല്ലാം, അവയ്ക്കുള്ള ദൈവിക പദ്ധതിപ്രകാരമുള്ള അതിജീവനത്തിന്നായിട്ടുള്ള പ്രാർത്ഥനകളും യാചനകളും ധാരാളം ഉൾക്കൊള്ളുന്നു. എന്നാൽ മനുഷ്യൻ ആത്യന്തികമായി, ദൈവികജീവന്റെ പങ്കാളിത്തത്തിലേക്ക് വരണം എന്ന ഊന്നൽ അതിനോട് ചേർത്ത് വ്യക്തമാക്കുന്നു.

7. എല്ലാ ആരാധനാനുഭവങ്ങളും കേന്ദ്രീകരിച്ചിരിക്കുന്നത് **വി. കുർബ്ബാനയിലാണ്.** വി. കുർബ്ബാന, ഒരു കർമ്മാനുഷ്ഠാനം എന്നതിലപ്പുറമായി, ദൈവത്തിന്റെ സ്നേഹപ്രവാഹമാകുന്ന Theurgia യും സൃഷ്ടിയുടെ സ്നേഹപ്രതികരണമാകുന്ന Leiturgia യും ആയി, ആത്യന്തിക ദൈവമനുഷ്യ (സൃഷ്ടി) സമന്വയവർത്തനം (Synergeia) എന്ന പരമനന്മയിലേക്ക് എല്ലാറ്റിനെയും രൂപാന്തരപ്പെടുത്തിക്കൊണ്ടിരിക്കുന്നു എന്ന് പറഞ്ഞുകൊണ്ടാണ് മാർ ഗ്രീഗോറിയോസ് ആരാധനയെക്കുറിച്ചുള്ള തന്റെ വാക്കുകൾ പൂർത്തീകരിച്ചിട്ടുള്ളത്. ഈ ഉൾക്കാഴ്ചയുടെ അടിസ്ഥാനത്തിലാണ്, **മാനവീയതയുടെ മുഴുവൻ കൗദാശികതത്വത്തെക്കുറിച്ച്** (Sacramental Humanism) അദ്ദേഹം തന്റെ പരിസ്ഥിതി ദർശനത്തിൽ സൂചിപ്പിക്കുന്നത്.

**ദൈവം, മനുഷ്യൻ, പ്രപഞ്ചം എന്നിവയുടെ സമഗ്രബന്ധത്തിൽ, സ്വയശൂന്യവൽക്കരണത്തിലൂടെ സ്വയം തിരിച്ചറിയുകയും രൂപപ്പെടുകയും ചെയ്യുന്ന ഒരാത്മദർശനത്തിനു മാത്രമേ ഭാവിഭാഗധേയവുമായി സന്ധിക്കാനാവൂ എന്നതാണ് മാർ ഗ്രീഗോറിയോസിന്റെ ആദ്ധ്യാത്മികതാ ദർശനത്തിന്റെ മൂലമന്ത്രം.**

## മാർ ഗ്രീഗോറിയോസിന്റെ ആദ്ധ്യാത്മികതാ ദർശനത്തിന് ഭാരതീയവും ആധുനികവുമായ ഒരു വിശേഷണക്കുറിപ്പ്

മാർ ഗ്രീഗോറിയോസിന്റെ ആദ്ധ്യാത്മികതാ ദർശനത്തിന് രണ്ടു സാഹചര്യങ്ങളിൽ പ്രത്യേക പ്രാധാന്യം ഉണ്ട്. ഒന്ന്, ഭാരതത്തിന്റെ ദാർശനികവും ആദ്ധ്യാത്മികവുമായ സാഹചര്യം. രണ്ട്, ആഗോളവത്കൃത സമൂഹത്തിന്റെയും നവകോളണിവൽക്കരണ മുന്നേറ്റങ്ങളുടെയും സാഹചര്യം.

ഭാരതത്തിന്റെ ദാർശനികവും ആദ്ധ്യാത്മികവുമായ സാഹചര്യത്തെ അകംപുറം കണ്ട് വിലയിരുത്തുവാൻ മാർ ഗ്രീഗോറിയോസിനു കഴിഞ്ഞു. ഡോ. എസ്. രാധാകൃഷ്ണൻ എങ്ങനെയാണോ പാശ്ചാത്യദർശനത്തെ വിലയിരുത്തിയത് ഏതാണ്ട് അതുപോലെ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസും ഭാരതീയ ദർശനത്തെ വിലയിരുത്തി. ശ്രീ ശങ്കരന്റെ അദ്വൈതവേദാന്തത്തെയും, ബുദ്ധദർശനത്തെയും ആണ് പ്രധാനമായും അദ്ദേഹം അടുത്തുകണ്ടത്. വിലയിരുത്തലിൽ ഡോ. രാധാകൃഷ്ണനും, മാർ ഗ്രീഗോറിയോസും തമ്മിൽ ഒരു വലിയ അന്തരം ഉണ്ടായിരുന്നു. ഡോ. രാധാകൃഷ്ണൻ പാശ്ചാത്യ ദർശനങ്ങളുടെ ആഴമില്ലായ്മയെ കണ്ടെത്തിയപ്പോൾ, ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് ഭാരതീയ ദർശനങ്ങളുടെ ആഴം കണ്ട് അത്ഭുതപ്പെടുകയും, പൗരസ്ത്യ ക്രൈസ്തവ ദാർശനികഭാവങ്ങൾക്ക് ചരിത്രപരമായ ഒരു ബന്ധം ഭാരതീയ ദർശനങ്ങളോട് ഉണ്ടെന്ന് ഉറപ്പിച്ചുപറയുകയും ചെയ്തു. പ്രച്ഛന്ന ബുദ്ധനാണ്, ശ്രീ ശങ്കരൻ എന്ന് നിരൂപണം ചെയ്തവരുടെ വഴിയിലൂടെ അല്ലെങ്കിലും, ഭാരതീയ ചിന്തയുടെ മഹത്തായ ശ്രോതസ് ബുദ്ധദർശനമാണെന്ന് മാർ ഗ്രീഗോറിയോസ് പ്രഖ്യാപിച്ചു. ബുദ്ധദർശനത്തിന്റെ സമഗ്രത അതിന്റെ 'അദ്വയ' വീക്ഷണത്തിലുണ്ടെന്നും, അതിൽ ആദ്ധ്യാത്മികതയും ഭൗതികതയും, ആരാധനയും സാമൂഹ്യധർമ്മവും, ഒരു സമഗ്രസംഗ്രാഹിത്വഭാവത്തോടെ ഉൾക്കൊണ്ടിരിക്കുന്നുവെന്നും തിരിച്ചറിഞ്ഞപ്പോൾ, അവിടെയാണ് ആധുനികത അന്വേഷിക്കുന്ന യഥാർത്ഥ അന്തർദീപനം (Enlightenment- പ്രബുദ്ധത) കുടികൊള്ളുന്നത് എന്നും അദ്ദേഹം ചൂണ്ടിക്കാട്ടി. ഈ അന്തർദീപനത്തെ **പരിസ്ഥിതിരമ്യതയുടെ** താക്കോലായും, **സർവ്വമതസംഗ്രാഹിത്വ**ത്തിന്റെ വാതിലായും, നീതിക്കുവേണ്ടിയുള്ള പോരാട്ടത്തിന്റെ ഉൾതീയായും, വിശ്വപുരുഷത്വമായ ക്രിസ്തുവിങ്കലേക്കുള്ള **സത്യസോപാന**മായും വിശേഷിപ്പിക്കുന്നതിൽ തെറ്റുണ്ടെന്നു തോന്നുന്നില്ല.

"ആധുനിക" ചിന്താലോകത്തിന്റെ രോഗാതുരതയ്ക്ക് പാശ്ചാത്യ ലോകം തന്നെ കണ്ടെത്തിയ മറുമരുന്നായിട്ടാണ് ഉത്തരാധുനികതയെ പലരും വിശേഷിപ്പിക്കുന്നത്. ആധുനികതയുടെ മുഖമുദ്രകളായ 'വസ്തുവൽക്കരണം' (Objectification), വിഘടനം (Fragmentation), ഉപഭോഗസംസ്കാരം (Consumer Culture), പരിസ്ഥിതിദോഷം (Eco-injustice), തദ്ദേശീയതാവഗണന (Disregard to the Indigenous), ആൺഭരണം (Patriarchy) മുതലായവയെ അതിജീവിക്കുവാനുള്ള ഒരു രീതിശാസ്ത്രം ഫ്രോയിഡും, മാർക്യൂസും, ഗാദമറും ഡിൽറ്റായിയും ഒക്കെ വഴിതെളിച്ച ആധുനിക രീതിശാസ്ത്രങ്ങളിലുണ്ടെന്നുള്ള പ്രതീക്ഷ വെറും വ്യാമോഹമാണെന്ന് മാർ ഗ്രീഗോറിയോസ് ദീർഘദർശനം ചെയ്തു. കാരണം അവയിലും വൈകാരികതയുടെ ഒരു കാല്പനികഭാവമാണ് മൗലികമായ ആത്മദർശനത്തെക്കാൾ ഇടംപിടിച്ചത്. ദൈവം, മനുഷ്യൻ, പ്രപഞ്ചം എന്നിവയുടെ സമഗ്രബന്ധത്തിൽ, സ്വയശൂന്യവൽക്കരണത്തിലൂടെ സ്വയം തിരിച്ചറിയുകയും രൂപപ്പെടുകയും ചെയ്യുന്ന ഒരാത്മദർശനത്തിനു മാത്രമേ ഭാവിഭാഗധേയവുമായി സന്ധിക്കാനാവൂ എന്നതാണ് മാർ ഗ്രീഗോറിയോസിന്റെ ആദ്ധ്യാത്മികതാദർശനത്തിന്റെ മൂലമന്ത്രം. ❑

# അതുല്യ സഭാസേവനം അനുഷ്ഠിച്ച 'വലിയ മാർ ഈവാനിയോസ്'

## ഫാ. പി. കെ. സഖറിയാ പെരിയോർമറ്റം

മലങ്കരസഭയുടെ കഴിഞ്ഞ നൂറ്റാണ്ടിലെ സംഭവബഹുലമായ ചരിത്രത്തിൽ ഒട്ടും ഒളിമങ്ങാതെ ഇന്നും സഭാമക്കളുടെ മനസ്സിൽ ജീവിക്കുന്ന സമുന്നതരായ ചില പിതാക്കന്മാരെ കാണാൻ കഴിയും. പരിശുദ്ധന്മാരായ പരുമല തിരുമേനി, വട്ടശ്ശേരിൽ തിരുമേനി, ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ, ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവാ മുതലായവർ ആ നിരയിൽ നിലകൊള്ളുന്ന ഋഷിതുല്യരായ പിതാക്കന്മാരാണ്. ഇവരിൽ പരിശുദ്ധ പരുമല തിരുമേനി ഒഴികെയുള്ളവരോടൊപ്പം നിർണ്ണായകമായ പല ഘട്ടങ്ങളിലും പാറപോലെ ഉറച്ചുനിന്നുകൊണ്ട് പലർക്കും അജ്ഞാതമായവിധത്തിൽ അതുല്യസേവനം അനുഷ്ഠിച്ച ഒരു പിതാവാണ് കോട്ടയം മെത്രാസനത്തിന്റെ സാരഥിയായിരുന്ന അഭിവന്ദ്യ മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ.

1888 ജനുവരി 19-ാം തീയതി ദനഹാപ്പെരുനാൾ ദിവസം പുതുപ്പള്ളി വലിയപാറേട്ട് മാത്തുവിന്റെയും അച്ചാമ്മയുടേയും പ്രഥമ പുത്രനായി ജനിച്ചു. 1899 ജൂൺ മാസം 4-ാം തീയതി കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് തിരുമേനിയിൽ നിന്നും കോറൂയോ സ്ഥാനം സ്വീകരിച്ചു. തിരുവനന്തപുരം എൽ.എം.എസ്., കോട്ടയം എം. ഡി. സെമിനാരി, പഴയ സെമിനാരി, കൽക്കട്ടാ ബിഷപ്പ്സ് കോളജ് ഇവിടങ്ങളിൽ വിദ്യാഭ്യാസവും വൈദിക പഠനവും നടത്തി. 1920 ജൂൺ ഏഴിനു പരുമല സെമിനാരിയിൽ വച്ച് വൈദികപട്ടം സ്വീകരിച്ച് മാതൃ ഇടവകയായ പുതുപ്പള്ളി പള്ളിയിൽ 35 വർഷത്തോളം വികാരിയായി സ്തുത്യർഹമായി സേവനം അനുഷ്ഠിച്ചു. ആകാര സൗഷ്ഠവത്തിലും, ജീവിതചര്യകളിലും അദ്ദേഹം ഉന്നത നിലവാരം പുലർത്തി.

കപടഭക്തി അദ്ദേഹത്തെ ലേശവും തീണ്ടിയിരുന്നില്ല. അചഞ്ചലമായ ദൈവഭക്തി ഉണ്ടായിരുന്നതുകൊണ്ടാണ് അദ്ദേഹം സഭയെ ജീവനു തുല്യം സ്നേഹിച്ചതും, അതിന്റെ സ്വാതന്ത്ര്യത്തിനും, വളർച്ചയ്ക്കും അക്ഷീണം പ്രവർത്തിച്ചതും. സഭയുടെ അടിസ്ഥാന വിശ്വാസത്തിനു ചേരാത്ത കാര്യങ്ങൾ അദ്ദേഹം എതിർത്തിരുന്നു. ഒരു സംഭവം അദ്ദേഹത്തിന്റെ സമകാലീനനായിരുന്ന ഒരു പിതാവ് ലേഖകനോട് പറഞ്ഞത് കുറിക്കട്ടെ.

ഒരു വർഷത്തെ പുതുപ്പള്ളിപള്ളി പെരുന്നാൾ ദിവസം വി. കുർബ്ബാന കഴിഞ്ഞ് പള്ളിയിൽ നിന്നും നടയിറങ്ങി കുരിശുംതൊട്ടിക്കടുത്തു വന്നപ്പോൾ ഒരു മനുഷ്യൻ കുരിശുംതൊട്ടിക്കു ചുറ്റും ഉരുളുന്നതു കണ്ടു. അയാളെ പിടിച്ചെഴുന്നേൽപ്പിച്ചു. "ഇങ്ങനെയൊരു നടപടിയോ അനുഷ്ഠാനമോ സഭയിലില്ല. നിന്നോടാരു പറഞ്ഞു ഇങ്ങനെ ചെയ്യാൻ. ഓടടാ" എന്നു പറഞ്ഞ് ഒരത്തിൽ ചെറിയ ഒരടിയും കൊടുത്ത് ഓടിച്ചുവിട്ടു.

തെറ്റായ കാര്യങ്ങൾ ആരു പറഞ്ഞാലും ആൾ എത്ര ഉന്നതനായാലും അതിനെ എതിർക്കുന്ന ധാർമ്മികബോധമുള്ള വ്യക്തി. പ്രസംഗത്തിലും സംഭാഷണത്തിലും മിതത്വം പാലിച്ചിരുന്നു. അദ്ദേഹത്തിന്റെ ഇരിപ്പുമുറിയിൽ ഇപ്രകാരം എഴുതി വച്ചിരിക്കുന്നത് പലരും ഓർക്കുന്നുണ്ടാവും. "വന്ന കാര്യം വ്യക്തമായും ചുരുക്കമായും പറയണം" എന്ന്. അദ്ദേഹത്തിന് ഉപജാപവൃന്ദമില്ലായിരുന്നു; അത്തരക്കാരെ അടുപ്പിച്ചിരുന്നുമില്ല.

അസാമാന്യമായ ബുദ്ധിയും, ദീർഘവീക്ഷണവുമുള്ള വ്യക്തിയായിരുന്നു. അതു തെളിയിക്കുന്ന പല സംഭവങ്ങളും നേരിട്ടു മനസ്സിലാക്കുവാനും, സാക്ഷികളായവരിൽ നിന്ന് അറിയുവാനും എനിക്ക് അവസരമുണ്ടായിട്ടുണ്ട്. അത് രസകരവുമാണ്. പുതുപ്പള്ളിപ്പള്ളി വികാരിയായിരിക്കുന്ന കാലത്ത് കക്ഷിത്തർക്കം അവിടെ വളരെ രൂക്ഷമാണെങ്കിലും എതിർകക്ഷിയിലുള്ളവരും ആത്മീയകാര്യങ്ങൾ പാറേട്ട് അച്ചനെ കൊണ്ടാണ് നിറവേറ്റിയിരുന്നത്. വീട്ടിൽ 40-ാം അടിയന്തിരത്തിന് തളിക വച്ച് നേർച്ചയിട്ടു കൈമുത്തുന്ന രീതി അന്നുണ്ടായിരുന്നു. അങ്ങനെ ചെയ്യുന്നത് അവകാശമായും അനുഗ്രഹമായും കരുതിയിരുന്നു. ഒരു വീട്ടിൽ ഈ ചടങ്ങു നടക്കുമ്പോൾ പാത്രിയർക്കീസ് പക്ഷത്തെ തീവ്രവാദിയായ ഒരു സ്ത്രീ വരുന്നത് പാറേട്ടച്ചൻ കണ്ടു. ആ സ്ത്രീ തന്റെ കൈ മുത്തുകയില്ല എന്ന് അച്ചനറിയാമായിരുന്നു. അവർ ദൂരെ നിന്ന് ഒരു നാണയം തളികയിലേക്ക് എറിഞ്ഞശേഷം കൈമുത്താതെ പോയി. ഈ സമയം അച്ചൻ ആ നാണയം കൈ കൊണ്ട് പിടിച്ചിട്ട് ദൂരേക്കിട്ടശേഷം പറഞ്ഞു, 'അല്ലെങ്കിലും നീയിതു ചെയ്യുമെന്ന് എനിക്കറിയാമായിരുന്നു' എന്ന്.



**ഓർമ്മ ഓഗസ്റ്റ് 31-ന്**

നേരിട്ടു കണ്ട മറ്റൊരു സംഭവം ഇതാണ്. മറ്റൊരവസരത്തിൽ ലേഖകൻ ചോദിച്ചപ്പോൾ അദ്ദേഹത്തിന്റെ മറുപടി ചിന്തോദ്ദീപകമാണ്. 1964 മെയ് 22-നു ഇഗ്നാത്തിയോസ് യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ ബസേലിയോസ് ഔഗേൻ കാതോലിക്കാബാവായെ വാഴിച്ച ശുശ്രൂഷ നേരിൽ കാണുവാനുള്ള ഭാഗ്യമുണ്ടായി. ശുശ്രൂഷയുടെ അവസാനഭാഗത്ത് അംശവടി കൊടുത്ത സമയം സ്മര്യപുരുഷൻ വി. മദ്ബഹായിൽ കയറി വടിയിൽ പിടിച്ചു. ബാക്കി സമയം മുഴുവൻ മദ്ബഹായുടെ താഴെയാണ് ഇരുന്നത്. അതിന്റെ കാരണമായി അദ്ദേഹം പറഞ്ഞു. "ഒരു കാലത്ത് പാത്രിയർക്കീസുകാരു പറയും കാതോലിക്കായ്ക്കും കൂടെയുള്ള മെത്രാന്മാർക്കും രണ്ടാമതു പാത്രിയർക്കീസ് പട്ടം കൊടുത്തുവെന്ന് (അതു പറയുകയും ചെയ്തു). അപ്പോൾ പാത്രിയർക്കീസിന്റെ കൈവയ്പു വാങ്ങാത്ത ഒരു മേൽപട്ടക്കാരൻ സഭയിലുണ്ടാകണമെന്ന് ഞാൻ നിശ്ചയിച്ചു. അതുകൊണ്ടാണ് അംശവസ്ത്രം ധരിക്കാതെ മാറിനിന്നത്." എത്ര വലിയ ദീർഘവീക്ഷണം. വിസ്തരഭയത്താൽ ചുരുക്കുന്നു.

കാതോലിക്കാ സിംഹാസനത്തിന്റെ വിശ്വസ്തനായ കാവൽ ഭടൻ, കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ, സഭ വക വിദ്യാലയങ്ങളുടെ പ്രഗത്ഭനായ മാനേജർ, ബഥനി ആശ്രമത്തിന്റെ വിസിറ്റർ ബിഷപ്പ്, കാതോലിക്കാബാവായുടെ ആലോചനാ സമിതിയിലെ സ്ഥിരാംഗം, എപ്പിസ്കോപ്പൽ കൗൺസിൽ പ്രസിഡന്റ്, ബസേലിയോസ് കോളജ് ഗവേണിംഗ് ബോർഡ് ചെയർമാൻ തുടങ്ങി ഉത്തരവാദിത്വമേറിയ ചുമതലകൾ വഹിച്ച തിരുമേനി മലങ്കരസഭയ്ക്കും പ്രത്യേകിച്ച് കോട്ടയം മെത്രാസനത്തിനും ഒരു മാർഗ്ഗദർശി ആയിരുന്നു. 1980 ഓഗസ്റ്റ് 31-ന് ദൈവസന്നിധിയിലേക്ക് കടന്നുപോകുമ്പോൾ, 94 വയസിലും മോശയെപ്പോലെ ദേഹബലം ക്ഷയിക്കാതെയും കണ്ണു മങ്ങാതെയുമിരുന്നു.

സഭാചരിത്രകാരനായ കെ. വി. മാമ്മൻ അദ്ദേഹത്തെ വിശേഷിപ്പിച്ചത് "വലിയ മാർ ഈവാനിയോസ്" എന്നാണ്. അത് എല്ലാ തരത്തിലും അന്വർത്ഥമാക്കിയ ആ പുണ്യ പിതാവിന്റെ പ്രാർത്ഥന നമുക്കു കോട്ടയായിരിക്കട്ടെ എന്ന് ആശംസിച്ചുകൊണ്ടു നിർത്തുന്നു. ❑

വചനതീർത്ഥം

# സ്നേഹിതനും പിതാവും

## (വാങ്ങിപ്പിനു ശേഷം രണ്ടാം ഞായർ വി. ലൂക്കോസ് 11:9-20)

### ഫാ. കെ. കെ. വർഗീസ്



വിശുദ്ധ ലൂക്കോസിന്റെ സുവിശേഷം പതിനൊന്നാം അധ്യായം ആരംഭിക്കുന്നത് നമ്മുടെ കർത്താവ് പ്രാർത്ഥിക്കുന്ന രംഗം വിവരിച്ചുകൊണ്ടാണ്. ആ പ്രാർത്ഥന കഴിഞ്ഞ് അവൻ ശിഷ്യന്മാരുടെ അടുക്കലേക്ക് തിരിയുമ്പോൾ ശിഷ്യന്മാർ അവനോട് ആവശ്യപ്പെടുകയാണ്; 'കർത്താവേ ഞങ്ങളെയും കൂടി പ്രാർത്ഥിക്കുവാൻ പഠിപ്പിക്കേണമേ.'

തുടർന്ന് കർത്താവ് ശിഷ്യന്മാരെ പ്രാർത്ഥിക്കുവാൻ പഠിപ്പിക്കുന്നു. പ്രാർത്ഥനയുടെ ഒരു മാതൃക ശിഷ്യന്മാർക്ക് കർത്താവ് നൽകുകയാണ്.

**പ്രാർത്ഥനയ്ക്കുള്ള ശിഷ്യന്മാരുടെ പ്രചോദനം (11:5-13)**

യേശുവിന്റെ ശിഷ്യൻ നിരന്തരം പ്രാർത്ഥിക്കേണ്ട കാര്യങ്ങളുടെ സാരാംശം ഈ പ്രാർത്ഥനയിൽ ഉണ്ട്. ദൈവരാജ്യത്തിന്റെ ആഗമനത്തിനായി ശിഷ്യന്മാർ പ്രാർത്ഥിക്കണം, അതോടൊപ്പം ദൈവസ്വഭാവവും, ദൈനംദിന ശാരീരിക ആവശ്യങ്ങൾക്കും, പാപത്തിനായുള്ള ദൈവത്തിന്റെ കരുതലുകൾക്കും വേണ്ടി പ്രാർത്ഥിക്കണം. പ്രാർത്ഥനയ്ക്കുള്ള പാഠ്യപദ്ധതിയോ മെറ്റീരിയലോ നൽകിയ ശേഷം, കർത്താവ് ഇപ്പോൾ അതിന്റെ പ്രായോഗികതലത്തിലേക്ക് ശിഷ്യന്മാരെ ക്ഷണിക്കുകയാണ്.

ഇത് ചെയ്യുന്നതിന്, അവൻ രണ്ട് ഉപമകൾ പറയുന്നു, ആദ്യത്തെ ഉപമ ഒരു സുഹൃത്തിനോടുള്ള അഭ്യർത്ഥനയുമായി ബന്ധപ്പെട്ടിരിക്കുന്നു (5-10); രണ്ടാമത്തേത് പിതാവിനോടുള്ള അഭ്യർത്ഥനയാണ്. ( 1113).

**ദൈവം പ്രാർത്ഥനകൾക്ക് ഉത്തരം നൽകും(11:8)**

അപ്രതീക്ഷിതമായി തന്റെ വീട്ടിലെത്തുന്ന സ്നേഹിതനെ നൽകുവാനുള്ള അപ്പം അന്വേഷിച്ച് ഒരുവൻ തന്റെ സ്നേഹിതന്റെ ഭവനത്തിന്റെ വാതിലിൽ മുട്ടുന്നു അസൗകര്യങ്ങൾ ഒരുപാട് ഭവനക്കാരനിൽ നിന്ന് നേരിട്ടുവെങ്കിലും അയാൾ മടികൂടാതെ വീണ്ടും ആവശ്യപ്പെട്ടു കൊണ്ടിരുന്നതിനാൽ വീട്ടുകാരൻ എഴുന്നേറ്റ് അയാൾക്ക് അപ്പം കൊടുക്കുന്നു.

അസൗകര്യങ്ങൾ നേരിട്ടിട്ടും ലജ്ജ കൂടാതെ/മടി കൂടാതെ/സ്ഥിരോൽസാഹത്തോടെ അന്വേഷിച്ചുകൊണ്ടിരുന്ന മനുഷ്യന് അതിന് ഫലം ലഭിക്കുന്നു.

(വി. ലൂക്കോസ് 11:9-10) യാചിപ്പിൻ, എന്നാൽ നിങ്ങൾക്കു കിട്ടും; അന്വേഷിപ്പിൻ, എന്നാൽ നിങ്ങൾ കണ്ടെത്തും; മുട്ടുവിൻ എന്നാൽ നിങ്ങൾക്കു തുറക്കും.

യാചിക്കുന്നവന്നു ഏവന്നും ലഭിക്കുന്നു; അന്വേഷിക്കുന്നവൻ കണ്ടെത്തുന്നു; മുട്ടുന്നവന്നു തുറക്കും എന്നു ഞാൻ നിങ്ങളോടു പറയുന്നു.

അസൗകര്യങ്ങളുടെ നടുവിലും തന്റെ സുഹൃത്തിൻറെ നിരന്തരമായ അഭ്യർത്ഥനയെ മാനിക്കുന്ന വീട്ടുകാരന്റെ ഉപമ പഠിപ്പിക്കുന്ന കർത്താവ്,

തീർച്ചയായും നമ്മുടെ അപേക്ഷകൾക്ക് ഉത്തരം നൽകും എന്ന ഉറപ്പാണ് നമ്മെ പ്രചോദിപ്പിക്കേണ്ടത്. അവൻ, തുടർച്ചയായി മുട്ടി, വാതിൽ അവനുവേണ്ടി തുറന്നു. ധൈര്യത്തോടെ ചോദിച്ചു, അവൻ ചോദിച്ചത് കിട്ടി. അവൻ മടുത്തു പോകാതെ അന്വേഷിച്ചു, അവൻ അന്വേഷിക്കുന്നത് അവൻ കണ്ടെത്തി.

**അവൻ ഏറ്റവും നല്ല ഉത്തരങ്ങൾ മാത്രമേ നൽകൂ (11-13)**

ആദ്യകഥയിൽ, സഹജീവിയുടെ സ്ഥിരോത്സാഹം നിമിത്തം അസൗകര്യമുണ്ടായിട്ടും അയാൾക്ക് ആവശ്യമുള്ളത് നൽകിയ ഒരു സുഹൃത്തിന്റെ ഉദാഹരണമാണ് യേശു ഉപയോഗിച്ചത്. രണ്ടാമത്തെ കഥയിൽ, യേശു ഒരു സുഹൃത്തിന്റെ ഇമേജറി ഉപേക്ഷിച്ച് ഒരു പിതാവിന്റെ ചിത്രത്തിലേക്ക് നീങ്ങുന്നു. നമ്മൾ ആവശ്യപ്പെടുന്നത് സുഹൃത്തുക്കൾ നൽകുമെന്ന് പ്രതീക്ഷിക്കാമെങ്കിൽ,

ഒരു പിതാവിൽ നിന്ന്, നമ്മുടെ സ്വർഗീയ പിതാവിൽ നിന്ന് ഇതിലും മികച്ചത് നമ്മൾക്ക് പ്രതീക്ഷിക്കാം.

പിതാവായി ദൈവത്തോട് പ്രാർത്ഥിക്കാൻ യേശു തന്റെ ശിഷ്യന്മാരോട് നിർദ്ദേശിച്ചു. അവൻ ഇപ്പോൾ തന്റെ രണ്ടാമത്തെ ദൃഷ്ടാന്തത്തിൽ പിതാവായി ദൈവം എന്ന പ്രമേയം എടുക്കുന്നു. ഭൂമിയിലെ പിതാക്കന്മാർ മക്കളെ സ്നേഹിക്കുകയും അവർക്ക് നല്ല സമ്മാനങ്ങൾ നൽകുന്നതിൽ സന്തോഷിക്കുകയും ചെയ്യുന്നു. മനുഷ്യ പിതാക്കന്മാർ തങ്ങളുടെ മക്കൾക്ക് നല്ലതു ചോദിച്ചാൽ "ചീത്ത" കാര്യങ്ങൾ കൊടുക്കാറില്ല. അൽപ്പം വ്യത്യസ്തമായി പറഞ്ഞാൽ, ഭൂമിയിലെ പിതാക്കന്മാർ മക്കൾക്ക് ഉപകാരപ്രദമായ കാര്യങ്ങൾ ആവശ്യപ്പെടുമ്പോൾ അവരെ ഉപദ്രവിക്കുന്ന സമ്മാനങ്ങൾ നൽകില്ല. മത്സ്യവും മുട്ടയും സഹായകരമാണ്. അവ ശരീരത്തെ ശക്തിപ്പെടുത്തുന്നു. പാമ്പും തേളും ഭൗതിക ശരീരത്തിന് ഹാനികരമാണ്. സ്വർഗ്ഗസ്ഥനായ പിതാവെന്ന നിലയിൽ, നമുക്ക് പ്രയോജനകരമായ കാര്യങ്ങൾക്കായി നാം ആവശ്യപ്പെടുമ്പോൾ, നമുക്ക് ദോഷകരമായ കാര്യങ്ങൾ ദൈവം നമുക്ക് നൽകുന്നില്ല.

ദൈവം ഒരു നല്ല ദൈവമാണ്, സ്നേഹനിധിയായ പിതാവായതിനാൽ, അവൻ നമ്മുടെ അപേക്ഷകൾക്ക് ഉത്തരം നൽകുമെന്ന് മാത്രമല്ല, നമ്മുടെ ഏറ്റവും ഉയർന്ന നന്മയ്ക്കായി അത് ചെയ്യുമെന്ന് വിശ്വസിക്കാം. നമ്മുടെ പ്രാർഥനകൾക്ക് ദൈവം ഉത്തരം നൽകുന്നുവെന്ന് നമ്മുടെ കർത്താവിന്റെ ആദ്യ കഥയിൽ നിന്ന് നാം മനസ്സിലാക്കുന്നു. രണ്ടാമത്തേതിൽ നിന്ന്, അവന്റെ ഉത്തരങ്ങൾ നല്ലതാണെന്ന് നാം മനസ്സിലാക്കുന്നു. പ്രാർത്ഥനയിൽ തന്നോട് അപേക്ഷിക്കുന്ന ശിഷ്യന്മാർക്ക് ദൈവം നൽകുന്ന ഏറ്റവും വലിയ നന്മ പരിശുദ്ധാത്മാവ് എന്ന ദാനത്തിൽ സംഗ്രഹിച്ചിരിക്കുന്നു. നമ്മുടെ കർത്താവിന് തന്റെ ശിഷ്യർക്ക് ഇതിലും നല്ല എന്ത് സമ്മാനം നൽകാൻ കഴിയും.! അവരുടെ പ്രാർത്ഥനകൾക്കുള്ള ഉത്തരമായി, പിതാവായ ദൈവം തന്റെ പ.സഭയ്ക്ക് നൽകിയ ദാനമാണ് ആത്മാവെന്ന് പ്രവൃത്തികളുടെ പുസ്തകത്തിന്റെ ആദ്യ അധ്യായങ്ങളിൽ നിന്ന് നമുക്കറിയാം.




**സൗദി അറേബ്യ ജിദ്ദ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ ആഭിമുഖ്യത്തിൽ 'സഹോദരൻ' ചാരിറ്റി പ്രോഗ്രാമുമായി ചേർന്ന് നടത്തുന്ന 'മംഗല്യ സൗഭാഗ്യം' വിവാഹ സഹായ പദ്ധതിയുടെ ഉദ്ഘാടനം പ. ബസ്സേലിയോസ് മാർത്തോമ്മ മാത്യൂസ് തൃതീയൻ ബാവാ നിർവഹിച്ചു. ഇടവക വൈസ് പ്രസിഡന്റ് മനോജ് മാത്യു പദ്ധതിയുടെ വിശദാംശങ്ങൾ അറിയിച്ചു. കമ്മറ്റി അംഗം സന്തോഷ് കെ ജോൺ, എബ്രഹാം വർഗ്ഗീസ്, മോളി സന്തോഷ് മറ്റ് ഇടവകാംഗങ്ങൾ തുടങ്ങിയവർ സന്നിഹിതരായിരുന്നു**

# His Providence

### St. Luke 11:9-20

Fr Nithin V Rajan



The word 'Providence' according to the dictionary language means "The protective care of God or of nature as a spiritual power". Provider is loved by all because we receive and basic human instinct is to love the giver as we love to receive than give.

**God the Provider**

*"So I say to you, ask, and it will be given to you; seek, and you will find; knock, and it will be opened to you. 10 For everyone who asks receives, and he who seeks finds, and to him who knocks it will be opened. 11 If a son asks for [a]bread from any father among you, will he give him a stone? Or if he asks for a fish, will he give him a serpent instead of a fish? 12 Or if he asks for an egg, will he offer him a scorpion? If you then, being evil, know how to give good gifts to your children, how much more will your heavenly Father give the Holy Spirit to those who ask Him!"* ***St. Luke 11:9-13***

Jesus says Ask you shall receive, seek you shall find and knock it shall be opened. So if we go by the literal narrative it means that whatever we ask we have to receive. Whatever we seek we have to find. And where ever we knock it should be opened. Does Christ mean so? Yes, but it comes with a clause when we read further down the scripture portion we would understand it better. God is our loving provider even though he asked Abraham to go to mount Moriah and sacrifice his son, while he was about to do so God says him 'no'. Abraham looks around and saw a lamb and sacrifices it instead of his son as God commanded. So Abraham called God 'Jehovah Jireh' means "the Lord will provide" "Provide" in Hebrew also mean "see to it". We need not worry or be depressed as God will see to it.

Here we see the love of God the father to provide the needs of His children. Here Christ compares the love between the earthly Father and the Heavenly Father. Jesus is saying if an earthly father knows the needs of his children how much more will the Heavenly Father be concerned about His flock. We know that God so loved the world that He gave His only Son Jesus Christ to save us.

Here we see a very good comparison used to explain the giving process. Three examples or instances are being used in this context. The first one is, if the Child asks for bread will he be given a stone? Bread and stone are opposites in nature. One is soft while the other is hard. Bread when consumed is digestible whereas stone is not digestible. So a loving father will never be able to give the child something which cannot be digested by them. Secondly, we see that if a child asks for fish will they be given a snake? We know fish has boundaries and is restricted to water. On the other hand snake is not like that. Snake can live anywhere and everywhere. It doesn't have boundaries it creep and crawls anywhere it wishes. So here we can compare it as parents provide children boundaries so that they can survive. Fish cannot live without water same way the children needs to be in some boundaries so that they could live well. Thirdly we see egg and scorpion. Egg is considered as a full nutritious food and on the other hand scorpion is remembered for its sting. When egg brings out life, the sting of the scorpion can be injurious which can be fatal and leads to death.

Here we see the importance of parenting also, as we need to provide children with their needs and not their greed.

**His power over evil**

*"And He was casting out a demon, and it was mute. So it was, when the demon had gone out, that the mute spoke; and the multitudes marveled. But some of them said, "He casts out demons by Beelzebub, the ruler of the demons." Others, testing Him, sought from Him a sign from heaven.* ***St. Luke 11:14-15.***

Jesus seeing a man gripped with evil spirit set him free. Others seeing Him was amazed by His power, but some started to accuse Him. They didn't want to accept that he had Spiritual powers and he is the Messiah. So they just started to accuse Him saying that He is doing this because of some dark magic. Some among them wanted Him to prove Himself so that they can believe. Jesus explains that there are two types of kingdom one of God and other of Devil. We read in the scriptures also it is the devil or his ally who ask God to prove that He is God.

- *"If you are the Son of God, tell these stones to become bread."* ***St. Matthew 4:3***
- *Then the devil took him to the holy city and had him stand on the highest point of the temple. "If you are the Son of God," he said, "throw yourself down* ***St. Matthew 4:5-6***
- *Those who passed by hurled insults at him, shaking their heads and saying, "You who are going to destroy the temple and build it in three days, save yourself! Come down from the cross, if you are the Son of God!"* ***St. Matthew 27:39-40***
- *One of the criminals who hung there hurled insults at him: "Aren't you the Messiah? Save yourself and us!"* ***St. Luke 23:39***

**His call for Unity**

*But He, knowing their thoughts, said to them: "Every kingdom divided against itself is brought to desolation, and a house divided against a house falls. If Satan also is divided against himself, how will his kingdom stand? Because you say I cast out demons by Beelzebub. And if I cast out demons by Beelzebub, by whom do your sons cast them out? Therefore they will be your judges. But if I cast out demons with the finger of God, surely the kingdom of God has come upon you".* ***St. Luke 11:16-20.***

The division between the same members of a community leads to agony. Unity and communion is the most important need today. The leading example of this oneness is the Holy Trinity itself. There exists a perichoretic relationship, where each individual shares in the lives of the other two, while maintaining its own identity. There is no imposing in this relation, a domination-free approach. There is a sacrificial love, a mutual understanding, a co-existence, and a mutual interdependence; things that we need to practice in our interactions as well.

God is our loving father and he cares for us. So let us sit back and relax in His Divine Providence ***Psalm 103:13*** *"As a father has compassion on his children, so the Lord has compassion on those who fear him "Amen.*



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH






മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അഖില മലങ്കര പ്രാർത്ഥനയോഗം സൗത്ത് സെൻട്രൽ സോൺ (തുമ്പമൺ, ചെങ്ങന്നൂർ, നിരണം, മാവേലിക്കര) നേതൃസംഗമം ഓതറ ദയറായിൽ തോമസ് മാർ അത്താനാസിയോസിന്റെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് നടന്നു. പരിശുദ്ധ കാതോലിക്കാ ബാവാ യോഗം ഉത്ഘാടനം ചെയ്തു. ഡോ. ജോഷ്വാ മാർ നിക്കോദിമോസ് അദ്ധ്യക്ഷത വഹിച്ചു. ഡോ. മാത്യൂസ് മാർ തിമോത്തിയോസ് അനുഗ്രഹ സന്ദേശം നൽകി. കേന്ദ്ര വൈസ് പ്രസിഡന്റ് ഫാ. ബിജു മാത്യു പ്രക്കാനം, കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. മത്തായി കുന്നിൽ, ഫാ. പ്രിൻസ് കൂടാരത്തിൽ, ഫാ. ഗീവർഗീസ് ജോൺ, ജോയിന്റ് സെക്രട്ടറി ഐസക് തോമസ്, സോണൽ സെക്രട്ടറി പ്രഫ. ഡോ. സാം. വി. ഡാനിയേൽ, സോണൽ കോ-ഓർഡിറ്റേർ രഞ്ചി ജോർജ്, ബിനു ചാക്കോ എന്നിവർ പ്രസംഗിച്ചു. ഫാ. ബ്രിൻസ് മാത്യു ക്ലാസ് നയിച്ചു.



അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘം (AMOSS) ബാംഗ്ലൂർ ഭദ്രാസനത്തിന്റെ ആതിഥേയത്വത്തിൽ ബാംഗ്ലൂർ ഇലഹംങ്ക കിംഗ്സ് മെഡോസ് കൺവെൻഷൻ സെന്ററിൽ AMOSS സൗത്ത് ഇന്ത്യൻ റീജിയന്റെ (ബാംഗ്ലൂർ, ബ്രഹ്മവാർ, മദ്രാസ്) രണ്ടു ദിവസത്തെ കോൺഫറൻസ് നടന്നു. പ്രസിഡന്റ് യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. ഡോ എബ്രഹാം മാർ സെറാഫിം ഉത്ഘാടനം ചെയ്തു.




MGOCSM തുമ്പമൺ ഭദ്രാസനം EDUCA2022 അനുമോദനവും വിദ്യാഭ്യാസ മാർഗ്ഗനിർദേശ ക്ലാസും.



# മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രവർത്തനങ്ങൾ നിസ്തുലം

ചെങ്ങന്നൂർ: ഇന്ത്യൻ ദേശീയതയോട് ഏറെ ചേർന്നു നിന്നു കൊണ്ട് സാമൂഹ്യ പുരോഗതിക്കായി മലങ്കര ഓർത്തഡോക്സ് സഭ ചെയ്യുന്ന സേവനങ്ങൾ നിസ്തുലമാണെന്നും അത്തരം പ്രവർത്തനങ്ങൾക്ക് തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ വഹിച്ച പങ്ക് വിലമതിക്കാനാവാത്തതാണെന്നും ഗോവ ഗവർണർ പി. എസ്. ശ്രീധരൻ പിള്ള.

ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ ആയിരുന്ന തോമസ് മാർ അത്താനാസിയോസിന്റെ നാലാം ഓർമ്മ പെരുന്നാളിനോടനുബന്ധിച്ച് ബഥേൽ അരമനയിൽ സംഘടിപ്പിച്ച മാർ അത്താനാസിയോസ് എക്സലൻസ് അവാർഡ് ദാനത്തിലും, നവാഭിഷിക്തരായ മെത്രാപ്പോലീത്തന്മാർക്കും സഭാസ്ഥാനികൾക്കും നല്കിയ സ്വീകരണത്തിലും മുഖ്യ പ്രഭാഷണം നിർവഹിക്കുകയായിരുന്നു അദ്ദേഹം. ഭദ്രാസന സഹായമെത്രാപ്പോലീത്താ ഡോ.മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ച യോഗം പ. കാതോലിക്കാ ബാവാ ഉത്ഘാടനം ചെയ്തു.

ക്രാന്തദർശിയായ മാർ അത്താനാസിയോസ് സഭാ രംഗത്തും വിദ്യാഭ്യാസ മേഖലയിലും ചെയ്ത സേവനങ്ങൾ എന്നും സ്മരിക്കപ്പെടുമെന്ന് അദ്ദേഹം പറഞ്ഞു. കുറിയാക്കോസ് മാർ ക്ലിമീസ് മെത്രാപ്പോലീത്താ അനുസ്മരണ പ്രഭാഷണം നടത്തി. സാറാ ജോർജ് മുത്തൂറ്റിന് മാർ അത്താനാസിയോസ് എക്സലൻസ് അവാർഡ് ഗവർണർ നല്കി. ബഥേൽ പത്രിക സമർപ്പണം ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. തോമസ് മാർ തീമോത്തിയോസ് എപ്പിസ്ക്കോപ്പാ, തോമസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, കൊടിക്കുന്നിൽ സുരേഷ് എം.പി, സജി ചെറിയാൻ എം.എൽ എ, ഭദ്രാസന സെക്രട്ടറി ഫാ. മാത്യു ഏബ്രഹാം കാരയ്ക്കൽ, ഫാ.മാത്യു വർഗീസ് പുളിമൂട്ടിൽ, ഫാ. ബിജു റ്റി. മാത്യു, ഫാ. ജോസഫ് കുര്യാക്കോസ്, രാജൻ മത്തായി എന്നിവർ പ്രസംഗിച്ചു. വിശിഷ്ടാഥിതിക്കളയും മെത്രാപ്പൊലീത്തന്മാരെയും ബഥേൽ അരമന പള്ളിയിൽ നിന്നും സമ്മേളന നഗരിയിലേക്ക് ആഘോഷപൂർവം സ്വീകരിക്കുകയുണ്ടായി.



ഓർത്തഡോക്സ് സെമിനാരിയിലെ 1991-1995 ബാച്ച് വിദ്യാർത്ഥികൾ പരുമല സെമിനാരിയിൽ ഒന്നിച്ചപ്പോൾ.




അസ്സോസിയേഷൻ സെക്രട്ടറിയായി വീണ്ടും തെരഞ്ഞെടുക്കപ്പെട്ട അഡ്വ. ബിജു ഉമ്മന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവ കൽപന കൈമാറുന്നു. എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, പ. ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് എന്നിവർ സമീപം.




അസോസിയേഷൻ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട അഡ്വ. ബിജു ഉമ്മനെ പരുമല സെമിനാരിയിൽ ഡോ. യാക്കോബ് മാർ ഐറേനിയോസ് ആദരിച്ചു.




യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ പരുമല മാർ ഗ്രീഗോറിയോസ് നഴ്സിംഗ് കോളജിന്റെ സഹകരണത്തോടെ വിദേശത്തേക്ക് നഴ്സിംഗ് ജോലികൾക്കു പോകുവാൻ ആഗ്രഹിക്കുന്ന കുട്ടികൾക്ക് മാർഗ നിർദേശക സെമിനാർ പരുമല സെന്റ് ഗ്രീഗോറിയോസ് കോളേജിൽ വച്ച് നടത്തി. യുവജനപ്രസ്ഥാനം കേന്ദ്ര വൈസ് പ്രസിഡന്റ് ഫാ. ഷിജി കോശി അധ്യക്ഷത വഹിച്ചു. ഫാ. എം. സി. പൗലോസ് ഉത്ഘാടനം ചെയ്തു. യുകെ പ്രാക്ടീസ് ഡെവോലോപ്മെന്റ് നേഴ്സ് പ്രിൻസി നോബിൾ ക്ലാസ്സ് നയിച്ചു .കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. അജി കെ. തോമസ്, പ്രിൻസിപ്പാൾ ടെസ്സി കെ. എൽ. എന്നിവർ പ്രസംഗിച്ചു.




പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവാ തിരുമേനി കോട്ടയം പുലിക്കുട്ടിശ്ശേരി ഹന്നാ ഭവൻ സന്ദർശിക്കുകയും വിശുദ്ധ കുർബ്ബാന അർപ്പിക്കുകയും ചെയ്തു.



കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ തിയോളജിക്കൽ അസോസിയേഷന്റെയും ഹിസ്റ്റോറിക്കൽ അസോസിയേഷന്റെയും സംയുക്ത ഉദ്ഘാടനം പഴയ സെമിനാരി ചാപ്പലിൽ വച്ച് സെമിനാരിയുടെ വൈസ് പ്രസിഡന്റ് ഡോ. മാത്യൂസ് മാർ തിമോത്തിയോസ് ഉദ്ഘാടനം ചെയ്തു. ഉദ്ഘാടന സമ്മേളനത്തിൽ സെമിനാരിയുടെ പ്രിൻസിപ്പൽ ഫാ. ഡോ. റെജി മാത്യുവും, സെമിനാരി അധ്യാപകരും വിദ്യാർത്ഥികളും സന്നിഹിതരായിരുന്നു.



ഫാ. ജോൺ സ്ലീബ രചിച്ച സഖറിയ മാർ അന്തോണിയോസ് മെത്രാപ്പൊലീത്തായുടെ പ്രസംഗകുറിപ്പുകൾ ഉൾകൊള്ളുന്ന 'വഴി മരങ്ങൾക്കിടയിലെ വെളിച്ച മരം' എന്ന പുസ്തകത്തിന്റെ പ്രകാശനം യൂഹാനോൻ മാർ തേവോദോറോസ് നിർവഹിച്ചു.




കാസർഗോഡ് ജില്ലയിലെ മലങ്കര സഭയുടെ ഉടമസ്ഥതയിലുള്ള ഏക സ്ഥാപനമായ കോട്ടമല എം.ജി.എം. യു.പി. സ്കൂൾ കാതോലിക്കേറ്റ് & എം.ഡി സ്കൂൾ കോർപറേറ്റ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് സന്ദർശിച്ചു.



മലങ്കര ഓർത്തഡോക്സ് സഭയുടെ നിലമ്പൂർ, ചുങ്കത്തറ, എം. പി. എം. ഹയർ സെക്കന്ററി സ്കൂളിൽ 10, 12 ക്ലാസ്സുകളിൽ ഉന്നത വിജയം കരസ്ഥമാക്കിയ കുട്ടികൾക്കുള്ള അനുമോദനവും, എൻഡോവ്മെന്റ് വിതരണവും കമ്പ്യൂട്ടർ ലാബിന്റെ ഉദ്ഘാടനവും ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.




കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ സ്പോർട്സ് ക്ലബ്ബിന്റെ ഉദ്ഘാടനം മുൻ ഇന്ത്യൻ ക്രിക്കറ്റ് താരവും, കേരള സീനിയർ ക്രിക്കറ്റ് ടീമിന്റെ കോച്ചുമായ ടിനു യോഹന്നാൻ നിർവഹിച്ചു. ഉദ്ഘാടന സമ്മേളനത്തിൽ ഡോ. ഗീവർഗീസ് മാർ ബർണബാസും ഫാ. ഡോ. റെജി മാത്യുവും, സെമിനാരി അധ്യാപകരും വിദ്യാർത്ഥികളും സന്നിഹിത രായിരുന്നു.



കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ തിയോളജിക്കൽ അസോസിയേഷന്റെയും ഹിസ്റ്റോറിക്കൽ അസോസിയേഷന്റെയും സംയുക്ത ഉദ്ഘാടനം സെമിനാരി വൈസ് പ്രസിഡന്റ് ഡോ. മാത്യൂസ് മാർ തിമോത്തിയോസ് നിർവഹിച്ചു.



കേന്ദ്ര റവന്യൂ ഇന്റലിജൻസ് കേരള ലക്ഷദ്വീപ് മേഖലയുടെ അഡീഷനൽ ഡയറക്ടർ ജനറലായി (ADG) ഡോ. ടിജു തോമസ് IRS ചുമതലയേറ്റു. നിരണം ഭദ്രാസനത്തിലെ തലക്കുളം പാലക്കത്തകിടി സെന്റ് മേരീസ് ഓർത്തോഡോക്സ് പള്ളി ഇടവകാംഗമാണ്.



കോവിഡ്-19 മഹാമാരിയുടെ കാലഘട്ടത്തിൽ സമൂഹത്തിന്റെ ആരോഗ്യവും സുരക്ഷയും സംരക്ഷിക്കുന്നതിൽ അതുല്യമായ സംഭാവനകൾ നൽകിയതിന് U.A.E. സർക്കാർ ഏർപ്പെടുത്തിയ Waterfalls Global Award 2022 ന് ഡോ. അലക്സാണ്ടർ തോമസ് അർഹനായി. അബുദാബി, ഖസർ അൽ ബഹർ മജ്‌ലിസിൽ നടന്ന അവാർഡ്ദാന ചടങ്ങിൽ UAE President വിജയികളെ ആദരിച്ചു. നിലവിൽ അസോസിയേഷൻ ഓഫ് ഹെൽത്ത്കെയർ പ്രൊവൈഡേർസ് ഇന്ത്യ (AHPI) പ്രസിഡന്റും, ഹെബ്ബാൾ (Bangalore Diocese) മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകാംഗവുമാണ് ഡോ. അലക്സാണ്ടർ തോമസ്.